

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 15 THE ONLINE OFFICIAL NEWS BULLETIN 2024 April 04


## SEASON OF RESURRECTION | ഉയിർപ്പുകാലം | ܙܒܢܐ ܕܩܝܡܬܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| ♪8/1 New (Thomas) Sunday Faith Declaration Sunday (Faith of St. Thomas - My Lord & My God) 216th Mem. of Valiya Mar Dionysius Metropolitan ✠ (Mar Thoma VI) (Puthencavu Cathedral) **7** | ♪5 **8** | ♪1 **9** | ♪5 **10** | ♪1 **11** | ♪5 Comme. of St. Yulios of Rome 11th Mem. Geevarghese Mar Ivanios ✠ (Njaliyakuzhi Dayara) **12** | ♪1 **13** |



ബറോഡ (ഗുജറാത്ത്) മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ഈസ്റ്റർ ശുശ്രൂഷകൾക്ക് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യകാർമ്മികത്വം വഹിച്ചു.



പുതുപ്പള്ളി നിലയ്ക്കൽ ഓർത്തഡോക്സ് പള്ളിയിൽ ഉയിർപ്പ് പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ മുഖ്യകാർമികത്വം വഹിച്ചു.



സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയുടെ ഉയിർപ്പ് പെരുന്നാൾ ശുശ്രൂഷകൾക്ക് യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലിത്താ മുഖ്യകാർമ്മികത്വം വഹിച്ചു.



ഡോ. ഗീവർഗീസ് മാർ യൂലിയോസ് അയർലണ്ടിലെ ഡബ്ലിനിലെ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ ഹാശാ ശുശ്രൂഷകൾക്ക് നേതൃത്വം നൽകുന്നു.



ഡോ. ഗീവർഗീസ് മാർ ബർണബാസ് പരുമല സെമിനാരിയിൽ ഉയിർപ്പ് പെരുന്നാൾ ശുശ്രൂഷകൾക്ക് മുഖ്യകാർമ്മികത്വം വഹിച്ചു.



കോട്ടയം പുത്തൻചന്ത സെന്റ് മേരീസ് ദേവാലയത്തിൽ സഖറിയ മാർ സേവേറിയോസിന്റെ കാർമികത്വത്തിൽ കാൽ കഴുകൽ ശുശ്രൂഷ നടന്നു. കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ അധ്യാപകരും വിദ്യാർഥികളും ശുശ്രൂഷയിൽ പങ്കെടുത്തു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ചരിത്രരേഖ

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 1924-ലെ കല്പനകളുടെ നമ്പർ ബുക്ക്.

997. കൊച്ചുമെത്രാച്ചനു. തുമ്പമൺ സ്കൂൾ സംബന്ധിച്ച വർത്തമാനങ്ങൾ ... 99 മിഥുനം 24. പരുമല.

998. മൈലപ്ര ശെമ്മാച്ചനു.

999. പീടികയിൽ ഗീവറുഗീസു ശെമ്മാച്ചനു.

1000. പറമ്പിൽ ഉമ്മൻ വദ്ധ്യാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1099 മിഥുനം 24-നു. പരുമല.

1001. ജെ. പൗലൂസിനു. കൂടിക്കാഴ്ചയെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

1002. പള്ളിപറമ്പിൽ വറീതു തോമ്മായ്ക്കു. ടിയാന്റെ പുത്രന്റെ വിവാഹത്തെ സംബന്ധിച്ചു. 1099 മിഥുനം 25-നു. പരുമല.

1003. കുറുന്തോട്ടത്തിൽ ഫീലിപ്പോസു കത്തനാർക്കു വാഴ്വ്.

പ്രിയനെ, തന്നെ സംബന്ധിച്ചു ചില പരാതി ഹർജികൾ നമ്മുടെ അടുക്കൽ വന്നിരിക്കുന്നതു കൂടാതെ ചിലർ അതുകളെ സംബന്ധിച്ചു നമ്മുടെ അടുക്കൽ വന്നു മുഖദാവിൽ അറിയിക്കയും ചെയ്തിരിക്കുന്നു. മാർത്തോമ്മാ സഭയിൽ നടന്നുവന്നവനായ കളക്കാലിൽ കുഞ്ഞച്ചൻ എന്നവൻ അവന്റെ വിവാഹഭാര്യയെ ഉപേക്ഷിച്ചു വേറെ സ്ത്രീകളെ കൊണ്ടുവന്നു കൂടെ പാർപ്പിക്കുക മൂലവും മറ്റും മാർത്തോമ്മാ സഭയിൽ നിന്നു അവനെ മുടക്കി തള്ളിയിരിക്കയാണെന്നും അവനെയും അവന്റെ കൂടെ പാർപ്പിച്ചിരുന്ന ഒരു സ്ത്രീയെയും തമ്മിൽ താൻ ഈയിടെ അയിരൂർ പഴയ പള്ളിയിൽ വച്ചു വിവാഹം കഴിപ്പിക്കയും അവരെ ആ ഇടവക അംഗങ്ങളായി സ്വീകരിക്കയും വ്യഭിചാരത്തിൽ ജനിച്ച അവരുടെ കുട്ടികളെ മാമോദീസാ മുക്കിക്കൊടുക്കയും മറ്റും ചെയ്തതായിട്ടാണ് തന്റെ മേലുള്ള പരാതി. നിയമപരമായും കുറ്റകരവുമായ ഈ തന്റെ പ്രവൃത്തിയെ സ്വീകരിപ്പാൻ വേണ്ടി നാം അനുവദിച്ചിട്ടാണു താൻ ഇതു ചെയ്തതെന്നു താൻ പ്രസ്താവിച്ചു വരുന്നതായും മേലധികാരത്തെ ധിക്കരിക്കുന്നതിനു താൻ തയാറായിരിക്കുന്നതായും ... ഇതു താൻ പ്രവർത്തിച്ചതെന്നും മറ്റും പലരിൽ നിന്നും നാം പറഞ്ഞുകേട്ടതു കൂടാതെ പരാതി ഹർജികളിലും കാണുന്നുണ്ട്. അതിൽ ഒരു ഹർജി താൻ ഇപ്പോൾ ... മതാപ്പാറ പള്ളിയിലെ ജനങ്ങൾ യോഗം കൂടി എഴുതി അയച്ചിട്ടുള്ളതാണെന്നും ഇതിനാൽ അറിഞ്ഞു കൊള്ളണം. താൻ ഈവിധം പ്രവർത്തിച്ചതാണെങ്കിൽ ആയതു ഗൗരവമേറിയ ഒരു കുറ്റമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. കുറ്റക്കാരോടു സമാധാനം ചോദിക്കാതെ തീരുമാനം ചെയ്യുന്നതു നമുക്കു ചേർച്ചയല്ലെന്നതിനാൽ ഇതിനെക്കുറിച്ചു തനിക്കു വല്ലതും സമാധാനം ബോധിപ്പിക്കാനുണ്ടെങ്കിൽ ബോധിപ്പിച്ചുകൊള്ളുവാൻ വേണ്ടി ... അയക്കുന്നതാണ്. ... അടുക്കൽ ബോധിപ്പിച്ചുകൊള്ളണമെന്നും മറ്റും. ... 1099 മിഥുനം 27. പരുമല സിമ്മനാരി.

1004. തെങ്ങുംതോട്ടത്തിൽ ഊന്നുകല്ലിൽ ശീമോൻ ഫീലിപ്പോസിനു.

1005. ടി ഫീലിപ്പോസ് അബ്രഹാമിനു.

1006. കുറ്റിക്കണ്ടത്തിൽ അലക്സന്ത്രയോസു കത്തനാർക്കു. ടി സംഗതി സംബന്ധിച്ചും മറ്റും. 1099 മിഥുനം 27-നു പരുമല സിമ്മനാരിയിൽ നിന്നും.

1007. തേനുങ്കൽ ഗീവറുഗീസു കത്തനാർക്കു. ടിയാന്റെ അമ്മയുടെ മരണത്തിൽ അനുശോചിച്ചു. ടി തീയതി. ടി സ്ഥലം.

1008. കെ. വി. അബ്രഹാം വക്കീലിനു.

1009. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു.

1010. കൊച്ചുമെത്രാച്ചനു. സിമ്മനാരിക്കേസു സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.



1011. കടമ്പനാടു തെരുവത്തു ഈശോ കത്തനാർക്കു. വർത്തമാനങ്ങൾക്കു. 1099 മിഥുനം 27-നു. പരുമല.

1012. വി. ജെ. ഗോപാലപിള്ളയ്ക്കു. ടിയാൻ ഉണ്ടാക്കിയ ശ്രീയേശുരാജചരിതം എന്ന കളിപ്പാട്ടിനു ഒരു സാക്ഷിപത്രം. 1099 മിഥുനം 28-നു. പരുമല.

1013. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു.

1014. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു.

1015. കെ. വി. അബ്രഹാം വക്കീലിനു. കേസിന്റെ നടത്തിപ്പിനെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

1016. കുറ്റിക്കണ്ടത്തിൽ അലക്സന്ത്രയോസു കത്തനാർക്കു. വർത്തമാനങ്ങൾക്കു. 1099 മിഥുനം 28. പരുമല സിമ്മനാരി.

1017. കുരിശുങ്കൽ മാണി കത്തനാർക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1018. കൊച്ചുമെത്രാച്ചനു.

1019. വടക്കേടത്തു ഗീവറുഗീസു കത്തനാർക്കു.

1020. മുറന്തൂക്കിൽ മാത്തു കത്തനാർക്കു.

1021. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു. കേസിനെ സംബന്ധിച്ച വർത്തമാനങ്ങൾക്കു. 1099 മിഥുനം 29. പരുമല.

1022. വടുതല ഈശോ കത്തനാർക്കു. കൊടുമൺ പള്ളി സംബന്ധിച്ച കാര്യങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1023. ആനികണ്ടത്തിൽ അലക്സന്ത്രയോസു കത്തനാർക്കു. വടശേരിയത്തു കത്തനാരുടെ പള്ളി സംബന്ധിച്ച കാര്യത്തിനു. 1099 മിഥുനം 29. പരുമല.

1024. ചേരിയിൽ കൊച്ചൂഞ്ഞു മുതൽപേർക്കു. അടുത്ത ശനിയാഴ്ച ഇത്രടം വരണമെന്നു. 1099 മിഥുനം 31. പരുമല.

1025. പുതുശ്ശേരി എം.ജി.ഡി. ഇംഗ്ലീഷ് സ്കൂൾ ... സ്കൂൾ സംബന്ധിച്ച .... കൾക്കും വേണ്ടി വരുന്നു. ... ചെയ്തുകൊള്ളണമെന്നും മറ്റും. 1099 മിഥുനം 31-നു. പരുമല സിമ്മനാരി.

1026. വി. ജെ. ഇട്ടിച്ചെറിയായ്ക്കു. വി. ഐ. മാത്തു എന്ന കൊച്ചനു ഒരു ജോലി കൊടുക്കണമെന്നു. ടി തീയതി. ടി സ്ഥലം.

1027. കളമ്പുകാട്ടു ഈപ്പച്ചനു. മരുമകൻ കൊച്ചനു ജോലി കൊടുക്കുന്നതിനെ സംബന്ധിച്ചു. 1099 മിഥുനം 32. പരുമല.

1028. വള്ളക്കാലിൽ ഉണ്ണൂണ്ണിക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

1029. പൂതക്കുഴിയിൽ കത്തനാർക്കു. കേസിനെ സംബന്ധിച്ചു.

1030. കെ. വി. അബ്രഹാം വക്കീലിനു.

1031. പടിഞ്ഞാറേതലയ്ക്കൽ അബ്രഹാംകുട്ടിക്കു.

1032. പാലപ്പള്ളിൽ കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

1033. ചെറുവത്തൂർ മാത്തു ഉതുപ്പിനു.

1034. ചെറുവത്തൂർ കുറിയാക്കോസു കത്തനാർക്കു. പണസഹായം തൽക്കാലം നിവർത്തിയില്ലെന്നു. ടി തീയതി. ടി സ്ഥലം.

1035. പുത്തൻപുരയ്ക്കൽ ചാക്കോ ശെമ്മാച്ചനു. ടിയാന്റെ അപേക്ഷയിന്മേൽ ... ഗൗനിക്കാമെന്നു. ടി തീയതി. ടി സ്ഥലം.

1036. സി. പി. മാത്തനു. മല്പാന്റെ വരവിനെക്കുറിച്ചു. 1099 മിഥുനം 32-നു. പരുമല സിമ്മനാരി.

1037. കൊച്ചുമാമ്മച്ചനു. കെ. ജി. ജോർജ് ബി.എ. യെ തുമ്പമൺ സ്കൂളിൽ നിയമിച്ചാൽ കൊള്ളാമായിരുന്നു. 1099-മാണ്ടു മിഥുനം 32-നു. പരുമല സിമ്മനാരി.

1038. ചെറിയമഠത്തിൽ അന്ത്രയോസു കത്തനാർക്കു. മകന്റെ പട്ടംകൊടയെ സംബന്ധിച്ച്.

1039. പീലക്സിനോസ് മെത്രാച്ചനു. ടി സംഗതിയെ സംബന്ധിച്ചും വർത്തമാനങ്ങൾക്കും. 1099 കർക്കടകം 1-നു. പരുമല.

1040. ഇ. ജെ. ഫീലിപ്പോച്ചനു. വർത്തമാനങ്ങൾക്കു.

1041. കെ. വി. മത്തായിച്ചനു. ടി സംഗതിക്കു. 1099 കർക്കടകം 1-നു പരുമല.

1042. കൊച്ചുമാമ്മച്ചനു. തുമ്പമൺ സ്കൂൾ സംബന്ധിച്ചു. ടി തീയതി. പരുമല.

1043. തോട്ടത്തിൽവീട്ടിൽ ഗീവറുഗീസു കത്തനാർക്കു. ... മകനെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

1044. കൊച്ചുമെത്രാച്ചനു.

1045. കിഴക്കേറ്റത്തു കുഞ്ഞപ്പനു.

1046. പാറേട്ട് മാത്യൂസു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1099 കർക്കടകം 8-നു. പരുമല.

1047. ജെ. പൗലൂസിനു. മല്പാനുമായുള്ള കൂടിക്കാഴ്ചയെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

1048. എം. യോഹന്നാൻ ശെമ്മാച്ചനു. ടിയാന്റെ അപേക്ഷയ്ക്കു തൽക്കാലം ഒഴിവില്ലെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1049. കൊച്ചുമാമ്മച്ചനു. അടുത്ത ദിവസം ഇവിടെ വന്നുചേരണമെന്നും മറ്റും. 1099 കർക്കിടകം 9. പരുമല.

1050. ചാലക്കുഴിയിൽ പൗലൂച്ചനു. പ്രിയനെ, പി. സി. ചെറിയാന്റെ മകളുടെ കല്യാണത്തിനുള്ള പതാരം വകയിൽ 135 രൂപാ തിരുവല്ലാ യൂണിയൻ ബാങ്കിൽ കൊടുത്തു ചേരിയിൽ കൊച്ചുഞ്ഞിന്റെ പേർക്ക് വാങ്ങിയിട്ടുള്ള പാസുബുക്കു രണ്ടുമൂന്നു ദിവസിക്കകം ഇവിടെ നമ്മുടെ കൈവശം എത്തിച്ചുതരാമെന്നു ടി കുഞ്ഞൂഞ്ഞു സമ്മതിച്ചിരിക്കുന്നതും ഒരു മാസത്തിനകം പള്ളി സംബന്ധമായി അവിടെയുള്ള കുഴപ്പങ്ങൾ തീരുമെന്നു നാം വിശ്വസിക്കുന്നതുമാകയാൽ അതുവരെ പള്ളി സംബന്ധമായ സംഗതികൾ ഇതുവരെ നടന്നതുപോലെ മേലാലും നടന്നും നടത്തിച്ചും കൊള്ളേണ്ടതും വല്ല കാരണത്താൽ സംഗതികൾ തീരുന്നതിനു ഇടയാകാതെ പോയാൽ ടി പാസുബുക്കു ടി കൊച്ചുഞ്ഞിനു നാം തിരികെ കൊടുക്കുന്നതും ആകുന്നു. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. എന്നു 1099-മാണ്ടു കർക്കിടകം 11-നു പരുമല സിമ്മനാരിയിൽ നിന്നും.

1051. കെ. വി. അബ്രഹാം വക്കീലിനു.

1052. തേരകത്തു ചെറിയാൻക്കുഞ്ഞിനു.

1053. പാലപ്പള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കു. 1099-മാണ്ടു കർക്കിടകം 13. പരുമല.

1055. ജെ. പൗലൂസിനു. മല്പാനുമായുള്ള കൂടിക്കാഴ്ചയെ സംബന്ധിച്ചു. 1099 കർക്കിടകം 14-നു. പരുമല.

1056. കെ. ഐ. തോമസ്സു എഞ്ചിനിയർക്ക്. ശമുവേലിനെ ഒരു ജോലിയിൽ നിയമിക്കണമെന്നു. ടി തീയതി. ടി സ്ഥലം.

1057. ഇ. ജെ. ഫീലിപ്പോസിനു. മെഴുവേലി പള്ളിക്കേസിനെ സംബന്ധിച്ചു. 1099-മാണ്ടു കർക്കിടകം 14-നു. പരുമല.

1058. കൊച്ചുമെത്രാച്ചനു.

1059. കെ. വി. അബ്രഹാം വക്കീലിനു.

1060. കെ. ഐ. ജോർജ്ജിനു. വർത്തമാനങ്ങൾക്കു. 1099 കർക്കിടകം 15-നു. പരുമല സിമ്മനാരി.

1062. പാറേട്ട് മാത്യൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കു.

1066. ജെ. പൗലൂസിനു.

1067. നെടുന്തെള്ളിൽ സ്കറിയാ കത്തനാർക്കു. മല്പാനുമായുള്ള കൂടിക്കാഴ്ചയെ സംബന്ധിച്ചും മറ്റും. 1099 കർക്കിടകം 15-നു. പരുമല സിമ്മനാരി.

1068. വടക്കേടത്തു ഗീവറുഗീസു കത്തനാർക്കു.

1069. പാറേട്ട് മാത്യൂസ് കത്തനാർക്കു.

1070. കെ. സി. ഈപ്പനു. വർത്തമാനങ്ങൾക്കും കേസിനെ സംബന്ധിച്ചും മറ്റും. 1099 കർക്കിടകം 20-നു. പരുമല സിമ്മനാരി.

1071. കെ. സി. മാത്തുച്ചനു. സിമ്മനാരിക്കേസിനെ സംബന്ധിച്ചു. 1099 കർക്കിടകം 21-നു. പരുമല സിമ്മനാരി.

1072. കൊച്ചുമെത്രാച്ചനു. കുടശ്ശനാടു പള്ളി സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

1073. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1099 കർക്കിടകം 21-നു. പരുമല.

1074. പുലിക്കോട്ടിൽ ശെമ്മാച്ചനു. വർത്തമാനങ്ങൾക്കും പത്രവരിസംഖ്യ അയക്കുന്നുയെന്നും. 1099 കർക്കിടകം 24-നു. പരുമല സിമ്മനാരി.

1075. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു.





## തിരുവിതാംകൂറിലെ അവസാന രാജവാഴ്ചയിൽ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്

1924-ൽ നടന്ന ചിത്തിരതിരുനാൾ ബാലരാമവർമ്മയുടെ സ്ഥാനാരോഹണ ചടങ്ങിൽ പ്രത്യേക ക്ഷണിതാവായി പങ്കെടുത്തതിനെക്കുറിച്ച് 1924-ലെ കല്പനബുക്കിൽ കുറിച്ചിട്ടിരിക്കുന്നതിൽ നിന്നും:

"1100 ചിങ്ങം 16-ാം തീയതി 12 മണിക്കു സ്ഥാനാരോഹണ ദർബാറിൽ സംബന്ധിപ്പാനായി തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. സന്ധ്യയ്ക്കു അവിടെ എത്തി. 19-നു 9 മണിക്കു തിരുവനന്തപുരത്തു നിന്നു പുറപ്പെട്ടു 5 മണിക്കു തിരികെ കോട്ടയത്തു എത്തി."

1076. പാറേട്ട് മാത്യൂസ് കത്തനാർക്കു. ടി തീയതി. ടി സ്ഥലം.

1079. ഗിൽ ബിഷപ്പിനു. കൂടിക്കാഴ്ചയെ സംബന്ധിച്ചും മറ്റും. 1099-മാണ്ടു കർക്കടകം 24-നു. പരുമല.

1080. പി. റ്റി. തോമ്മസു വക്കീലിനു. സമുദായകാര്യങ്ങളുടെ മേൽനടത്തിപ്പിനെ സംബന്ധിച്ചു. 1099 കർക്കടകം 25-നു. പരുമല.

1081. കോയിപ്രത്തു നൈനാച്ചനു. അടുത്തു തമ്മിൽ ഒന്നു കാണണമെന്നു. 1099 കർക്കടകം 27. പരുമല.

1082. വള്ളക്കാലിൽ ഉണ്ണൂണ്ണിക്കു.

1083. തയ്യിൽ മാത്തുച്ചനു.

1084. പാലപ്പള്ളിൽ പൗലോസു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1099 കർക്കടകം 27-നു. പരുമല.

1085. എം. ഡി. ഹെഡ്മാസ്റ്റർക്കു. പൊട്ടൻ പൗലൂസിനെക്കുറിച്ചു.

1086. പണിക്കരച്ചനു. സമരിക്കേസിനെപ്പറ്റി.

1087. കുരിശുങ്കൽ മാണി കത്തനാർക്കു മറുപടിയായും സമുദായകാര്യങ്ങളുടെ മേൽനടത്തിപ്പിനെപ്പറ്റിയും.

1088. കെ. കെ. ലൂക്കോസിനു. മഹാരാജാവിന്റെ മരണം, വലിയ കോയിത്തമ്പുരാന്റെ നേർച്ചസാധനത്തെപ്പറ്റി, മറ്റ് സമുദായകാര്യം.

1089. കിഴക്കേറ്റത്തു ചാക്കോച്ചനു മറുപടി കല്പന.

1090. കെ. വി. ഏബ്രഹാം വക്കീലിനു.

1091. ആറ്റുതുരുത്തേൽ വറുതച്ചനു മറുപടിയായി ...

1092. മാരേട്ടു ഫീലിപ്പോച്ചനു. കായലിന്റെ പാട്ടക്കാരന്റെ കാര്യത്തിനും മറ്റും എഴുതി.

1093. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു.

1094. മുറന്തൂക്കിൽ മാത്തു കത്തനാർക്കു.

1095. മാരേട്ട് ഫീലിപ്പോച്ചനു.

1096. തയ്യിൽ കൊച്ചീപ്പച്ചനു.

1097. പാലപ്പള്ളിൽ പൗലൂസ് കത്തനാർക്കു.

1098. കൊച്ചുമെത്രാച്ചനു. കേസിനെക്കുറിച്ചും വർത്തമാനങ്ങൾക്കും. 1100-മാണ്ടു ചിങ്ങം 1-നു. പരുമല സിമ്മനാരി.

1099. ജെ. പൗലൂസിനു. മല്പാനുമായിട്ടുള്ള കൂടിക്കാഴ്ചയെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

1100. ചെറിയപള്ളി ട്രസ്റ്റികളായ കൊച്ചുമാണിക്കും കുഞ്ചപ്പനും. മട്ടയ്ക്കൽ മല്പാനെ അയക്കുന്നുയെന്നു. ടി തീയതി. ടി സ്ഥലം.

1101. കിഴക്കേത്തലയ്ക്കൽ തോമ്മസു കത്തനാർക്കു. പത്തനാപുരത്തുകാരൻ ശെമ്മാച്ചനെ അയച്ചുതരണമെന്നു. 1100 ചിങ്ങം 1-നു. പരുമല.

1102. ചേപ്പാട്ടു പള്ളിക്കാർക്കു. അടുത്തുതന്നെ പള്ളി സംഗതികൾ കേട്ടു തീരുമാനിക്കുന്നതിനു ഇവിടെ വരണമെന്നു. 1100-മാണ്ടു ചിങ്ങം 3-നു പരുമല സിമ്മനാരി.

1103. പഴേമഠത്തിൽ കീവർച്ചനു.

1104. പുളിമൂട്ടിൽ തോമ്മാച്ചനു. ബാങ്കിൽ നിന്നും വരുവാനുള്ള പണം കണക്കു തീർത്തു അയക്കുന്നതിനു ... അയയ്ക്കുന്നുയെന്നു. 1100 ചിങ്ങം 3-നു. പരുമല സിമ്മനാരി.

1106. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കു.

1107. പി. പി. തൊമ്മൻ വാദ്ധ്യാർക്കു. വാർത്തകൾക്കു.

1108. മട്ടയ്ക്കൽ മല്പാനു. സമരിക്കേസിനെക്കുറിച്ചു.

1109. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു. ടി സംഗതി.

1110. പാലപ്പള്ളിൽ കശീശായിക്കു. സഭാകാര്യങ്ങൾ.

1111. ചെറിയമഠത്തിൽ കൊച്ചു യാക്കൂബ് കത്തനാർക്കു. അവരുടെ പള്ളിക്കാര്യങ്ങൾ.

1112. കിഴക്കേറ്റത്തു കൊച്ചു കുഞ്ഞപ്പനു. വാർത്തകൾക്കു. 1100 ചിങ്ങം 5-നു. പരുമല നിന്നും.

1113. പുലിക്കോട്ടിൽ ഇട്ടൂപ്പിനു.

1114. പി. കെ. ഇട്ടിമാത്തുവിനു.

1115. കെ. റ്റി. ഗീവറുഗീസു ശെമ്മാച്ചനു. ശീമ വർത്തമാനങ്ങൾക്കും മറ്റും. 1100 ചിങ്ങം 7-നു. പരുമല സിമ്മനാരി.

1116. ചെമ്പകശ്ശേരി കണ്ടത്തിൽ കീവർച്ചനു. പണത്തെ സംബന്ധിച്ചു. 1100 ചിങ്ങം 8-നു. പരുമല സിമ്മനാരി.

1117. തോപ്പിൽ പാപ്പിക്കു. മേലേക്കുറ്റു മത്തായിയുമായുള്ള സംഗതിയെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

1118. കൊച്ചുമാമ്മച്ചനു. എ. സി. ഏബ്രഹാം എന്നയാളിനെ മുൻഷിയായി നിയമിച്ചാൽകൊള്ളാമെന്നു. ടി തീയതി. ടി സ്ഥലം.

1119. അയിതമ്പെള്ളിൽ പാപ്പിക്കു.

1120. പയ്യമ്പെള്ളിൽ അബ്രഹാമിനു. പണത്തെ സംബന്ധിച്ചും മറ്റും. 1100 ചിങ്ങം 8. പരുമല.

1121. കെ. വി. അബ്രഹാം വക്കീലിനു.

1122. പണിക്കരച്ചനു.

1123. പാലപ്പള്ളിൽ പൗലോസു കത്തനാർക്കു.

1124. തയ്യിൽ ഈപ്പച്ചനു.

1125. മങ്കുഴിയിൽ ഗീവറുഗീസു കത്തനാർക്കു.

1126. കൊച്ചുമെത്രാച്ചനു.

1127. മട്ടയ്ക്കൽ മല്പാനു. പുതിയ സിവിൽക്കേസുകളിൽ ... മുതലായവയെ സംബന്ധിച്ചും മറ്റും. 1100-മാണ്ടു ചിങ്ങം 9-നു. പരുമല സിമ്മനാരിയിൽ നിന്നും.

1128. കൃഷ്ണയ്യങ്കാർക്കു. എം. എ. ചാക്കോയ്ക്കു ഒരു അനുവാദ കത്തു. 1100-മാണ്ടു ചിങ്ങം 10-നു. പരുമല.

1129. മതാപാറപ്പള്ളി യോഗജനങ്ങൾക്കു. കറുത്തേടത്തു ഫീലിപ്പോസു കത്തനാരുടെ സമാധാനത്തെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

1130. തട്ടാശ്ശേരിൽ യാക്കോബു കത്തനാർക്കു. ... ടി തീയതി. ടി സ്ഥലം.

1133. അതിനാമ്പെള്ളിൽ പാപ്പിക്കു.

1134. പയ്യമ്പെള്ളി കത്തനാർക്കു. പണത്തെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

1135. വേണാട്ടുകളത്തിൽ യോഹന്നാൻ കത്തനാർക്കു. പള്ളത്തു പള്ളിക്കാര്യം സംബന്ധിച്ചു. 1100-മാണ്ടു ചിങ്ങം 12-നു. പരുമല സിമ്മനാരി.

13-1-1100. രാത്രി 10 മണിക്കു പരുമല നിന്നും കോട്ടയത്തേക്കു വള്ളം കയറുകയും 14-ാം തീയതി ഉച്ചതിരിഞ്ഞു മാർ ഏലിയാ ചാപ്പലിൽ എത്തുകയും ചെയ്തു.

1100 ചിങ്ങം 16-ാം തീയതി 12 മണിക്കു സ്ഥാനാരോഹണ ദർബാറിൽ സംബന്ധിപ്പാനായി തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. സന്ധ്യയ്ക്കു അവിടെ എത്തി. 19-നു 9 മണിക്കു തിരുവനന്തപുരത്തു നിന്നു പുറപ്പെട്ടു 5 മണിക്കു തിരികെ കോട്ടയത്തു എത്തി.

1136. ചീരാമേലിൽ ഗീവറുഗീസു കത്തനാർക്കു. വർത്തമാനക്കത്തു. 1100 ചിങ്ങം 22. മാർ ഏലിയാ ചാപ്പലിൽ നിന്നും. കോട്ടയം.

1137. മണ്ണിക്കോയിക്കൽ കിഴക്കേതിൽ കൊച്ചുമ്മച്ചനു. കുരടിയൻ മണ്ണിക്കോയിക്കൽ കൊച്ചുമ്മച്ചന്റെ മകളുടെ കല്യാണത്തെക്കുറിച്ചു എഴുതിയിരുന്നതിനു മറുപടി കല്പന. ടി തീയതി. ടി സ്ഥലം.

1138. പാലപ്പള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനത്തെക്കുറിച്ചു. കോട്ടയം മാർ ഏലിയാ ചാപ്പലിൽ നിന്നും. 1100 ചിങ്ങം 22.

1139. വള്ളക്കാലിൽ ഉണ്ണൂണ്ണിക്കു. പുരയ്ക്കൽ ജേക്കബ് ബി.എ. യ്ക്കു നമ്മുടെ സ്കൂളുകളിൽ ഒഴിവു വരുമ്പോൾ ഒരു വാദ്ധ്യാരായി നിയമിക്കണമെന്നു. മാർ ഏലിയാ ചാപ്പൽ, കോട്ടയം. 23-1-1100.

1140. നിരണം മുതലായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്കു വർത്തമാനത്തെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# പ. പാമ്പാടി തിരുമേനിയുടെ ഡയറിക്കുറിപ്പുകൾ

**1911**

1086 ചിങ്ങം 1 – ഇന്നേ ദിവസം രാവിലെ കുർബാന ഉണ്ടായിരുന്നു. പാമ്പാടിക്കണ്ടത്തിലച്ചൻ കുർബ്ബാന ചൊല്ലി. വട്ടമല അബ്രഹാം ശെമ്മാശനും കരിങ്ങനാമറ്റത്തിൽ മത്തിയൂസ് ശെമ്മാശനും പഠിക്കുന്നുണ്ട്. കരിങ്ങണാമറ്റത്തിലപ്പൂപ്പൻ ഇവിടെത്തന്നെ താമസിക്കുന്നു. നാടകശാലയുടെ മുകളിൽ മുറിപണിയാണ്. എനിക്ക് ഒരു പെട്ടിയും പണിയുന്നു. കടുപ്പേൽ അബ്രഹാം വന്നു ഓരോ കാര്യങ്ങൾ പറഞ്ഞ കൂട്ടത്തിൽ ഒരു യോഗം നടത്തിയാൽ കൊള്ളാമെന്ന് ഞാൻ പറഞ്ഞതിൽ തൃപ്തിയായി സംസാരിച്ചു. കുമരകം ഉപദേശിക്ക് ഒരു എഴുത്തയച്ചു.

ചിങ്ങം 4 (ഓഗസ്റ്റ് 20) ശനി – ഇന്നേ ദിവസം ഒരു മൂന്നിന്മേൽ കുർബ്ബാന ഉണ്ടായിരുന്നു. അത് പുത്തൻകണ്ടത്തിന്റെ ആവശ്യത്തിലേക്കുമായിരുന്നു. അയാൾ ഒരു രൂപ തന്നു. ചേർക്കോണിൽ ചാണ്ടി കുറെ അരിയും കൊണ്ടുവന്നു തന്നു. ശെമ്മാച്ചന്മാർ പഠിക്കുന്നുണ്ട്. ആശാരിമാരിൽ ഒരാളെ പണിതുള്ളു. മൂന്നിന്മേൽ കുർബ്ബാന ചൊല്ലിയത് ഞാനും, ഐക്കരപ്പടവിലച്ചനും പാമ്പാടിക്കണ്ടത്തിലച്ചനും ആയിരുന്നു. കുമ്പസാരക്കാരും കുറെയുണ്ടായിരുന്നു. കടവുംഭാഗത്ത് ശെമ്മാച്ചൻ കോട്ടയത്തുനിന്നും വന്നിട്ടുണ്ട്.

ചിങ്ങം 10 (ഓഗസ്റ്റ് 26) വെള്ളി – ഇന്നേ ദിവസം അബ്രഹാം ശെമ്മാച്ചനും മറ്റും പഠിക്കുന്നു. ഇരവികുളത്ത് ഇട്ടിയവിരച്ചേട്ടൻ മരിച്ചു കൊണ്ടുവന്നു. ഞാനും പാമ്പാടിക്കണ്ടത്തിലച്ചനും അബ്രഹാം ശെമ്മാച്ചനും മാത്യൂസ് ശെമ്മാച്ചനും ഉണ്ടായിരുന്നു. കുർബ്ബാനയുണ്ടായിരുന്നു. ഞാൻ തന്നെയാണ് ചൊല്ലിയത്. ചെറിയമഠത്തിലച്ചൻ വന്നിരുന്നു. പത്രം വന്നിരുന്നു. ഉച്ചശേഷം പുളിന്താനത്ത് മാണിയുടെ ഒരു കുട്ടിയും മരിച്ചുകൊണ്ടുവന്നു.

ചിങ്ങം 14 (ഓഗസ്റ്റ് 30) ചൊവ്വ – ഇന്നേ ദിവസം ആശാരിമാർ കട്ടിൽ പണിയുന്നു. ചാലിൽ വർഗീസ് തട്ടിനു കീഴെയുള്ള മണ്ണ് എടുക്കുന്നു. ചാക്കോ ഒരു കുപ്പി പാനി കിഴക്കുനിന്നും കൊണ്ടുവന്നിരുന്നു. മീനടം കൊച്ച് കുശിനിജോലി നടത്തുന്നു. അബ്രഹാം ശെമ്മാച്ചനും മറ്റും പഠിക്കുന്നു. അപ്പൂപ്പൻ മുറ്റം നന്നാക്കുന്നു. പള്ളിവക ശമ്പളം രണ്ടു രൂപ തന്നു. വെള്ളുക്കുട്ടയിൽ നിന്നും ഒരു സുഖക്കേടുകാരി സ്ത്രീയേയും കൊണ്ട് കുറെ ആളുകൾ വന്നിരുന്നു. പറക്കാവിലപ്പൻ വന്ന് എടങ്ങഴി എണ്ണ വാങ്ങിക്കൊണ്ടുപോയി.

ചിങ്ങം 22 (സെപ്റ്റംബർ 7) ബുധൻ – ഇന്നേ ദിവസം സഭയിലുണ്ടായിരിക്കുന്ന കുഴപ്പങ്ങൾക്ക് ഒരു നിവൃത്തിമാർഗ്ഗം ആലോചിക്കുന്നതിന് പാമ്പാടി പള്ളിമേടയിൽ ഒരു യോഗം കൂടി ചില നിശ്ചയങ്ങൾ പാസ്സാക്കി. ചെറിയമഠത്തിലെ വല്യച്ചനായിരുന്നു അതിലെ അദ്ധ്യക്ഷൻ. ഐക്കരപ്പടവിലച്ചനും കൂടെയുണ്ടായിരുന്നു. ഗായകസംഘക്കാരിൽ ചിലരും ഉണ്ടായിരുന്നു. നാലര മണിക്ക് യോഗം പിരിഞ്ഞു. അബ്രഹാം ശെമ്മാച്ചനും മറ്റും പഠിക്കുന്നു.

ചിങ്ങം 24 (സെപ്റ്റംബർ 9) വെള്ളി – ഇന്നേ ദിവസം മുറി പണിത ആശാരിമാർക്ക് സന്ധ്യയ്ക്കു ഭക്ഷണം കൊടുക്കുന്ന ഒരുക്കങ്ങളായിരുന്നു. സന്ധ്യയ്ക്കു പിണർക്കൊടിയിലെ പേരപ്പൻ, കടുപ്പേൽ ആശാൻ, കൊച്ചിക്കാ ജ്യേഷ്ഠൻ, തലയ്ക്കലച്ചൻ, ശെമ്മാശ്ശന്മാർ, വല്യചേട്ടൻ മുതലായവരും, അഞ്ചൽ മാസ്റ്റർ, സ്കൂൾ വാധ്യാർ മുതലായവരും ഉണ്ടായിരുന്നു. ഒക്കെയും ഭംഗിയായിക്കഴിഞ്ഞു. അബ്രഹാം ശെമ്മാച്ചനും മറ്റും പഠിക്കുന്നു. അപ്പം, അവൽ മുതലായവയും ഉണ്ടായിരുന്നു. എല്ലാം അമ്മയുടെ വാത്സല്യം നിമിത്തം ആയിരുന്നു.

വൃശ്ചികം 16 (ഡിസംബർ 1) – ഇന്നേ ദിവസം കുർബ്ബാന ഉണ്ടായിരുന്നു. ഐക്കരപ്പടവിലച്ചൻ ആയിരുന്നു. ആശാരി നാടകശാലയിൽ ഇഷ്ടിക ഇടുന്നു. കൊച്ചിക്കായും മാട്ടേൽ ഇട്ടിയവിരയും സഹായിക്കുന്നുണ്ട്. ചാലിൽ ചെറിയാനും, മകനും വേലയ്ക്കു നിൽക്കുന്നു. കരിങ്ങനാമറ്റം ശെമ്മാച്ചനു ചൊറിയും, പനിയുമായതുകൊണ്ട് പഠിക്കാതെ താഴെ കിടക്കുന്നു. അബ്രഹാം ശെമ്മാച്ചനും, കൊച്ചുകൊച്ചും മറ്റും പഠിക്കുന്നു. ആശാനും മറ്റും കാപ്പി കൊടുത്തു. കരിങ്ങനാമറ്റത്തിലപ്പൂപ്പൻ കുളിപ്പുരയ്ക്ക് പണിയുന്നു. വലിയകൊച്ചുചേട്ടൻ ഇഷ്ടികയ്ക്കും കുമ്മായത്തിനും പോയി.

1086 കുംഭം 12 – ഇന്നേ ദിവസം ശെമ്മാശന്മാരും മർക്കോസും തോമാസും പഠിക്കുന്നു. ചാക്കോ കിഴക്കോട്ട് പോയി തിരികെ വന്നു. ആശാന്മാർക്ക് കാപ്പി



ഓർമ്മ ഏപ്രിൽ 5-ന് പാമ്പാടി ദയറായിൽ

കൊടുത്തു. പോത്തച്ചേട്ടൻ ഉച്ചവരെ കുശ്ശിനിജോലി നടത്തി. കൊച്ചുകത്തനാര് വന്നിരുന്നു. തറയത്ത് ഒരാൾ മരിച്ചുപോയി എന്ന് കേട്ടു. അഞ്ചൽ മാസ്റ്റർ വൈകിട്ട് വന്നിരുന്നു.

**1912**

1087 ചിങ്ങം 12 തിങ്കൾ: ഞാനും കടുപ്പേലാശാനും തലയ്ക്കൽ കൊച്ചും കൂടി കവലയ്ക്കൽ പോയി ചെറിയമഠത്തിൽ വലിയച്ചനെ കണ്ട് ദയറായുടെ കാര്യത്തെപ്പറ്റി ആലോചിച്ചു. അച്ചന്റെ മറുപടി സന്തോഷപ്രദമായിരുന്നു.

വ്യാഴം 15 – ഇന്നേ ദിവസം പൊത്തൻപുറം എഴുതിച്ചു.

വെള്ളി 16 – പൊത്തൻപുറത്തിൽ പോയി.

27 – ആശാരിയെക്കൊണ്ടു കെട്ടിടത്തിനും കിണറിനും സ്ഥാനം കാണിച്ചു.

കന്നി 26 – ഇന്നേദിവസം പാമ്പാടിയിൽനിന്നു ആലുവായിലേക്കു പുറപ്പെട്ടു. രാത്രിയിൽ പഴയ സെമിനാരിയിൽ താമസിച്ചു.

27 രാവിലെ കോട്ടയം കച്ചേരിക്കടവിൽ നിന്നു ബോട്ടുകയറി ആലപ്പുഴയ്ക്കു പോയി. ഉച്ചയോടുകൂടി ആലപ്പുഴയിൽ എത്തി. അവിടെനിന്നും കൊച്ചിയിലേക്കു പുറപ്പെട്ടു. സന്ധ്യയോടുകൂടി കൊച്ചിയിലെത്തി. ബോട്ട് വഴിമദ്ധ്യേ ഉറച്ചുപോയതുകൊണ്ടു താമസിച്ചാണ് എത്തിച്ചേർന്നത്. രാത്രി കോട്ടയ്ക്കകത്ത് സുറിയാനിപ്പള്ളിയിൽ താമസിച്ചു. യൂദപ്പള്ളി രണ്ടും സന്ദർശിച്ചു.

1087 കന്നി 28. ബോട്ടിൽ എറണാകുളത്തെത്തി. അവിടെനിന്നും തീവണ്ടിയിൽ ആലുവായിക്കു പോയി. 9 മണിയോടുകൂടി ആലുവായിലെത്തി. ശീമറമ്പാന്മാർക്കായി കൊണ്ടുപോയിരുന്ന ഇടക്കെട്ടുകൾ മുറിമറ്റത്തു തിരുമേനിയെ ഏല്പിച്ചു. അതിൽ ഒന്ന് പ. പാത്രിയർക്കീസ് ബാവായ്ക്ക് കൊടുക്കണമെന്നുള്ള മുറിമറ്റത്തു തിരുമേനിയുടെ നിർദ്ദേശമനുസരിച്ചു തിരുമേനിയോടൊന്നിച്ചു അതു ബാവായ്ക്കു സമർപ്പിച്ചു അനുഗ്രഹം വാങ്ങിച്ചു. 11 മണിക്കുള്ള വണ്ടിയിൽ ബാവാ എഴുന്നെള്ളി.

29 – ഇന്നേദിവസം വി. കുർബ്ബാന ചൊല്ലി, പ്രസംഗിച്ചു. മുറിമറ്റത്തു തിരുമേനിയും ഉണ്ടായിരുന്നു. ചാല റമ്പാൻ, ഔഗേൻ റമ്പാൻ, വടകര റമ്പാൻ, മാണിക്കത്തനാർ മുതലായവരും കൂടെയുണ്ടായിരുന്നു. എറണാകുളത്തെത്തി കാക്കു അച്ചന്റെ പള്ളിയിൽ താമസിച്ചു.

30 – രാവിലെ കൊച്ചിയിലെത്തി. ബോട്ടിൽ ആലപ്പുഴയെത്തി. അവിടെനിന്നും കോട്ടയത്തെത്തി. വണ്ടിയിൽ പാമ്പാടിക്കു പോന്നു.

തുലാം 3 – ഇന്ന് പഴയസെമിനാരിയിൽ കുർബ്ബാന ചൊല്ലി. വെയിൽ ഉറച്ചുപോയതുകൊണ്ടു മനോരമയിൽ വിശ്രമിച്ചു. എല്ലാവർക്കും മനോരമയിൽനിന്നും കേമമായ ഭക്ഷണം കൊടുത്തു. എം. ഏ. അച്ചനും പീലിപ്പോച്ചനും തോപ്പിലച്ചനുമുണ്ടായിരുന്നു.

തുലാം 13 – മണർകാട്ടുപള്ളിയിൽ വി. കുർബ്ബാനചൊല്ലി, പ്രസംഗം നടത്തി. പള്ളിയിൽ താമസിക്കണമെന്നു പള്ളിക്കാർ നിർബന്ധിച്ചു. കുർബ്ബാനയ്ക്കു കൈവിറയൽ ഉണ്ടായി.

16 – പഴയസെമിനാരിയിലെത്തി കൂറിലോസ് തിരുമേനിയെ കണ്ടു പല കാര്യങ്ങൾ സംസാരിച്ചു. അദ്ദേഹം വളരെ കോപിഷ്ഠനായിട്ടാണു സംസാരിച്ചത്.

18 – നാല്പതു ദിവസത്തേക്ക് ഒരു നോമ്പ് എടുക്കാൻ തീരുമാനിച്ചതനുസരിച്ച് ഇന്നേദിവസം ആരംഭിച്ചു.

29 – കക്ഷിതിരിവിൽ ഏതുഭാഗത്തു നില്ക്കണമെന്നു പള്ളിയിൽ ഒരു ആലോചന നടന്നു. ഒന്നും തീരുമാനിക്കാതെ പിരിഞ്ഞു.

വൃശ്ചികം 8 – വാകത്താനത്തെ റമ്പാച്ചൻ വന്നിരുന്നു.

10 – റമ്പാച്ചന് ഒരു ഏവൻഗേലി സമ്മാനിച്ചു.

25 – കോട്ടയം ചെറിയപള്ളിയിൽ ഒരടിലഹള നടന്നതായി കേട്ടു.

വൃശ്ചികം 27 – ജോർജ്ജ് ചക്രവർത്തിയുടെ കിരീടധാരണം ആയിരുന്നു.

29 – കല്ലുപ്പാറ സ്വദേശി ഒരു ഹിന്ദുസന്യാസി വന്നുതാമസിക്കുന്നു. അയാൾ ഒരു ഭക്തനും ജ്ഞാനമുള്ളവനുമാണെന്നു തോന്നുന്നു.

ധനു 4 – ശെമ്മാശൻ മേൽമീശ കൂടുതലായി വെട്ടിച്ചതിനു അയാളോടു നീരസപ്പെട്ടു.

6 – സമരിയുടെ അപ്പീലു ട്രസ്റ്റികളെയും ഉൾപ്പെടുത്തി വിധിച്ചു.

12 – ചെറിയമഠം ഇന്നു സെമിനാരിയിൽവച്ചു പട്ടം ഏറ്റു.

17 – ഇന്നേദിവസം കടവുംഭാഗത്തു ശെമ്മാശന് മാർ ദീവന്നാസ്യോസ് മെത്രാച്ചൻ പഴയസെമിനാരിയിൽവച്ചു കത്തനാരുപട്ടം നൽകി.

18 – കാക്കുളിലച്ചൻ മരിച്ചതായി കേട്ടു.

19 – മൂന്നു ദിവസത്തേക്ക് ഒരു പ്രത്യേക നോമ്പ് എടുത്തു നടത്തുന്നു.

20 – പാതാളവേതാളം എന്ന പുസ്തകത്തിന് എഴുതിയിരുന്നത് വന്നുചേർന്നു.

23 – പ്രത്യേക മൂന്നുനോമ്പു വീടലായിരുന്നു. ഇരുപത്തഞ്ചുനോമ്പുവീടലായിരുന്നു. 10–15 നേർച്ചയുണ്ടായിരുന്നു.

27 – പഴയസെമിനാരിയിലെത്തി. തിരുമേനിയുമായി പല കാര്യങ്ങളും സംസാരിച്ചു. തിരുമനസ്സുകൊണ്ടു തട്ടുള്ള ഒരു മുറിയിൽ താമസിക്കുന്നെങ്കിൽ അതിന്റെ ഒരു മൂലയിൽ റമ്പാച്ചനും ഒരു മൂലയിൽ തിരുമേനിയും താമസിക്കാം. ഒരു തുടം വെള്ളമെനിക്കെങ്കിൽ പകുതി റമ്പാച്ചനും എന്നു തിരുമേനി കല്പിച്ചു. കൂറിലോസ് തിരുമേനിയെ കണ്ടില്ല. അതിനു വല്യതിരുമേനിക്കിഷ്ടമില്ലായിരുന്നു. കൊച്ചച്ചൻ പട്ടമേറ്റശേഷം ആദ്യംചെയ്ത ഒരു ശുശ്രൂഷ ഒരു കുട്ടിയുടെ ശവമടക്കമായിരുന്നു.

മകരം 1 – ഇന്ന് കൊച്ചച്ചന്റെ പുത്തൻകുർബ്ബാനയായിരുന്നു. കവലയ്ക്കു പോയി (വാഴൂർ 14–ാംമൈൽ). മട്ടയ്ക്കലച്ചനും എം. എ. അച്ചനുമുണ്ടായിരുന്നു. എം. എ. അച്ചൻ പ്രസംഗിച്ചു.

6 – ഇന്ന് കുർബ്ബാനയുണ്ടായിരുന്നു. മട്ടയ്ക്കലച്ചനുമുണ്ടായിരുന്നു. അച്ചൻ പ്രസംഗിച്ചു.

14 – സെമിനാരിയിൽ എത്തി താമസിക്കുന്നു. പാമ്പാടി പള്ളിയിലും കക്ഷിവഴക്കു പ്രബലപ്പെട്ടുതുടങ്ങി. റമ്പാച്ചന്റെ ആവശ്യങ്ങൾ മുട്ടു കൂടാതെ നടത്തണമെന്നു തിരുമേനി അച്ചനെ ശട്ടംകെട്ടിയിരുന്നു.

കുംഭം 3 – നിരണത്തു പള്ളികൂദാശയ്ക്കു പോയിരുന്നു. വല്യതിരുമേനിയും അൽവാറീസ് മെത്രാച്ചനുമുണ്ടായിരുന്നു.

14 – പാത്രിയർക്കീസ് ബാവായ്ക്ക് അയയ്ക്കുന്നതിനുള്ള ഒരു കത്ത് എഴുതാൻ ഏല്പിച്ചിരുന്നത് എഴുതുന്നു.

18 – ഇന്നു കൊച്ചുകുഞ്ഞു മുതൽപേർ തേങ്ങാ ഇടുവിക്കാനും പൊത്തുകെട്ടിക്കാനും സെമിനാരിപ്പറമ്പിൽ വന്നു. കുറെ ജോലിയൊക്കെ ചെയ്യിച്ചു. തിരുമേനിയുടെ വിരോധം മൂലം മുഴുവനായില്ല. മല്പാനെ പിടിച്ചുതള്ളുക മുതലായവ ചെയ്തു. തിരുമേനി മല്പാനിട്ട് ഒന്നു കൊടുത്തതായും കേട്ടു.

19 – തിരുവല്ലായിൽ നിന്നും ആളുകളെ ക്ഷണിക്കാൻ തിരുമേനി പോയി.

20 – താഴത്തങ്ങാടിക്കാർ വന്നു തെങ്ങിന്റെ പൊത്തെടുത്തു.

22 – അൽവാറീസ് മെത്രാച്ചൻ സന്ധ്യയ്ക്കുശേഷം പോകുവാൻ ഒരുങ്ങുന്നു.

27 – ഇന്നുമുതൽ കുറെ ആളുകളെ സെമിനാരിയിൽ താമസിപ്പിച്ചുവരുന്നു.

മീനം 5 – സെമിനാരി, ചെറിയപള്ളി മുതലായവ പൂട്ടി.

13 – പാത്രിയർക്കീസ് കക്ഷിക്കാരും കാവലിട്ടു.

15 – ഒരു യാമനമസ്ക്കാരം എഴുതിവരുന്നു.

20 – തിരുവല്ലാ ആനപ്പാപ്പിയെ അടിച്ച് ആസന്നമരണനായി കിടക്കുന്നതായി കേട്ടു.

ഇടവം 7 – ഇന്നേദിവസം അബ്ദേദ് മിശിഹാബാവാ പുറപ്പെട്ടതായി അദ്ദേഹത്തിന്റെ ഒരു കമ്പി വന്നു.

**പഴയസെമിനാരി**

26 – ബാവാ ബാംഗ്ലൂരിൽനിന്നും പുറപ്പെട്ടതായി അച്ചന്റെ കമ്പികിട്ടി.

29 – ബാവായുടെ കൊച്ചിയിലേക്കുള്ള യാത്രയ്ക്കു കൊച്ചി ഗവർമ്മെന്റുവക മോട്ടോർ കാറും ഹജൂരിലെ ശിപായിമാരെയും അനുവദിച്ചിരിക്കുന്നതായി കമ്പിവന്നു.

മിഥുനം 3 – ശെമ്മാശന്മാർക്ക് ഊറാറായും ശുശ്രൂഷക്കുപ്പായവുമില്ലാതിരുന്നതുകൊണ്ടു തിരുമേനി വളരെ ദേഷ്യപ്പെട്ടു.

10 – ശുശ്രൂഷക്കുപ്പായം ഇല്ലാത്തതുകൊണ്ടു കുറെ ശെമ്മാശന്മാർ മനോരമയ്ക്കു കടന്നുകളഞ്ഞു.

14 – തിരുമേനി ബാവായെ കാണാൻ എറണാകുളത്തിനുപോയി.

25 – ബാവായെ ഗവർമെന്റും ജനങ്ങളും സ്വീകരിക്കരുതെന്നു സ്റ്റേറ്റു സെക്രട്ടറിയുടെ കമ്പി വന്നതായി കേട്ടു.

30 – സ്വന്തം കൈപ്പടയിൽ എഴുതിയ നമസ്ക്കാരപുസ്തകം ബയന്റുചെയ്തു കിട്ടി. വളരെ പ്രയത്നിച്ചുണ്ടാക്കിയ ഈ പുസ്തകം കണ്ടിട്ടും കണ്ടിട്ടും കൊതി അടങ്ങുന്നില്ല.

കർക്കടകം 23 – രാജിയാലോചനക്കായി മെത്രാച്ചൻ ആവശ്യപ്പെട്ടതനുസരിച്ച് കുര്യനും മറ്റും വന്നിരുന്നു. യോജിക്കാതെ പിരിഞ്ഞു.

26 – തിരുമേനിയോടൊന്നിച്ച് പരുമലയ്ക്കുപോയി. ഇവിടെ വന്നു ബാവായെ കണ്ടു.

1088 ചിങ്ങം 1 – പരുമല മൂന്നിന്മേൽ കുർബ്ബാനയുണ്ടായിരുന്നു. ശീമക്കാരാണ് വി. കുർബ്ബാന ചൊല്ലിയത്.

5 – പ. ബാവായെ കാണാൻ അനവധിയാളുകൾ വന്നുകൊണ്ടിരിക്കുന്നു. ബാവാ അവരെ അനുഗ്രഹിച്ച് സന്തോഷത്തോടെയാണ് പിരിച്ചയയ്ക്കുന്നത്.

19 – തിരുമേനി പരുമലയ്ക്കു പോകുന്നതിനു മുമ്പായി റമ്പാച്ചനു സ്ഥാനം തരുന്നതിനെപ്പറ്റി പറഞ്ഞു. കാതോലിക്കായുടെ ആദ്യത്തെ പ്രവൃത്തി റമ്പാച്ച

നിൽ ആകട്ടെ എന്നും മറ്റും പറയുകയുണ്ടായി.

25 – ചെറിയമഠത്തിൽ വല്യച്ചനെകണ്ടു സ്ഥാനമേല്ക്കുന്നതിനെ സംബന്ധിച്ചു അഭിപ്രായങ്ങളും മറ്റും അടങ്ങിയ ഒരു ലേഖനം കൊടുത്തു.

ആലാംപള്ളി സ്കൂളിന്റെ പണിക്കു 4 രൂപാ കൊടുത്തു.

30 – മുറിമറ്റത്തു തിരുമേനിയെ മപ്രിയാനായായി വാഴിക്കുന്നതുസംബന്ധിച്ച് സെമിനാരിയിലുള്ള ശെമ്മാശന്മാർക്കും മറ്റും ഒരു കാപ്പി നടത്തി. എല്ലാവർക്കും തൃപ്തിയായി. കാപ്പിക്ക് ഒന്നേമുക്കാൽ രൂപാ ചെലവായി.

ചിങ്ങം 31 – മുറിമറ്റത്തു മെത്രാച്ചനെ മപ്രിയാനായായി വാഴിച്ചു. നിരണത്തു പള്ളിയിൽ വച്ച്.

കന്നി 6 – പണിക്കരച്ചനും പീലിപ്പോസുവക്കീലും വന്നിരുന്നു. പുസ്തകം വേഗം എഴുതി തീർക്കണമെന്നും ബാവായെ പാമ്പാടിക്കു കൊണ്ടുപോകണമെന്നും മറ്റും പറഞ്ഞു.

തുലാം 16 – ബാവായെ കാണുന്നതിനു പരുമലയ്ക്കുപോയി. കൈമുത്തി. സമ്മാനങ്ങൾ കാതോലിക്കാബാവായുടെ മുറിയിൽ വയ്ക്കാൻ കല്പിച്ചു. അന്നു ബാവായ്ക്കും മറ്റും മാന്നാർ സ്കൂളുകാരുടെ മംഗളപത്രം ഉണ്ടായിരുന്നു. 30–ാ മത്തെ വയസ്സിൽ സ്ഥാനമേല്ക്കണമെന്നു കാതോലിക്കാബാവാ സന്തോഷമായി കല്പിച്ചു.

17 – പരുമല പെരുനാൾ ആയിരുന്നു. പ. ബാവായും കാതോലിക്കാ ബാവായും റമ്പാച്ചനും കൂടെ മൂന്നിന്മേൽ കുർബ്ബാന ചൊല്ലി. ബാവായ്ക്കും മറ്റും എം.ജി.എം. സ്കൂളുകാരുടെ മംഗളപത്രം ഉണ്ടായിരുന്നു. വൈദികയോഗവുമുണ്ടായിരുന്നു. വല്യമെത്രാച്ചൻ പ്രസംഗിച്ചു. എല്ലാവരും കരഞ്ഞു.

### 1913

1913 ഓഗസ്റ്റ് 18: ഇന്നേദിവസം ശീമകത്തുകളിൽ ചിലതെഴുതുന്നു. കുർബ്ബാന തക്സാ വി. പത്രോസിന്റെ ക്രമം എഴുതുവാൻ ആരംഭിച്ചെങ്കിലും മുൻപറഞ്ഞതിന്റെ ജോലി നിമിത്തം ഉപേക്ഷിക്കേണ്ടി വന്നു. ശീമകത്തു മുഴുവനും എഴുതിതീർത്തു. എനിക്കു കുപ്പായം തയ്ക്കുന്നതിലേക്കുള്ളതെടുത്ത് ബാക്കി കൊടുക്കണമെന്നു പറഞ്ഞ് വലിയ മെത്രാച്ചൻ ഒരു പവൻ തന്നു. ഞാൻ എഴുത്തു ജോലി നിമിത്തം കടയിൽ പോയില്ല.

### 1914

1914 നവംബർ 18: ഇന്നേദിവസം ഇലവുക്കടുപ്പിൽ കപ്യാരുടെ അമ്മയ്ക്കു ഉപ്രീശ്മാ കഴിക്കാൻ പോയി. ടി സ്ത്രീ ഏറെ താമസിയാതെ മരിച്ചുപോയി. വലിയ ശെമ്മാശ്ശൻ, മീനടം ശെമ്മാശൻ മുതൽപേരും അപ്പൂപ്പനും കൂടെ താമസിച്ചുവരുന്നു. മഠത്തിലാശ്ശാൻ ഒരു പവന്റെ മോതിരം സമ്മാനിച്ചു.

### 1915

1090 ചിങ്ങം 12 – ഇന്നേ ദിവസം വി. മാതാവിന്റെ വാങ്ങിപ്പിന്റെ പെരുന്നാൾ (മാറാനായ) ആയിരുന്നു. ഞാൻ തെക്കൻ പാമ്പാടി പള്ളിയിൽ ആയിരുന്നു. ഐക്കരപ്പടവിലച്ചനും ശെമ്മാശനുമുണ്ടായിരുന്നു. പാമ്പാടിയിൽ അടി ലഹളയുണ്ടായതായി കേട്ടു.

### 1918

1918 ജൂൺ 14: ഇന്നേദിവസം രാവിലെ വി. കുർബ്ബാന ചൊല്ലി. മീനടം, തെക്കുഭാഗത്തെ പള്ളിക്കൂടത്തിൽ പോയി. മല്ലകാട്ടെ ഇട്ടിയൗരായെ അനുമോദിക്കുന്നതിനു കൂടിയ യോഗത്തിൽ അദ്ധ്യക്ഷം വഹിച്ചു. ചിറയ്ക്കൽ കുഞ്ഞാണു ഒരു മോതിരവും ഞാൻ ഒരു വടിയും സമ്മാനിച്ചു. വടിക്ക് ആറു രൂപ വില വരുന്നതാണ്. ഇടക്കര കുഞ്ഞൂഞ്ഞ് എനിക്കു സമ്മാനിച്ചതാണ്.

1918 നവംബർ 11, പഴയസെമിനാരി: ഇന്നേദിവസം തിരുമേനികളെ കണ്ട് ആശിർവ്വാദം വാങ്ങി. വലിയ തിരുമേനി 21 രൂപയും കണ്ടനാട്ടെ തിരുമേനി 10 രൂപയും ചെറിയമഠത്തിൽ സ്കറിയാ കത്തനാർ 3 രൂപയും തിരുമനസ്സിലെ അനന്തിരവൻ പീലിപ്പോസ് കശീശ്ശാ 1 രൂപയും ഇങ്ങനെ 35 രൂപ കിട്ടി. ഞാൻ ഇതൊന്നും കരുതിപോയതല്ല. ദൈവം ഇങ്ങിനെ തന്നതാണ്. കരുണയുള്ള ദൈവം കൃപ ചെയ്ത് ഈ ദേവാലയപണി അവസാനിക്കുന്നതുവരെ ഇങ്ങനെ ഓരോരുത്തരെകൊണ്ട് തരുവിക്കട്ടെ. ഞങ്ങൾ പത്തു മണിക്ക് പഴയസെമിനാരിയിൽ നിന്നു പുറപ്പെട്ടു നാലു മണിയോടുകൂടി ദയറായിൽ എത്തി.

### 1924

1924 മാർച്ച് 11 (1099 കുംഭം 28 ചൊവ്വ): ഇന്നേ ദിവസം മനോരമ പത്രം വി. പി. ആയി വന്നതിന് 2 രൂപാ 10 ചക്രം 2 കാശ് കൊടുത്തു. ഈപ്പൻ വശം തിരുനക്കരക്ക് 2 രൂപാ 14 ചക്രം കൊടുത്തയച്ചു. 2 മലയാള നമസ്കാര പുസ്തകവും, ഇടങ്ങഴി ചെറുപയറും, കുറെ കടലാസ് മുതലായവയും വാങ്ങിപ്പിച്ചു. ആശാരിമാരിരുവരും വെള്ളയിടുന്നു. ആശാരിക്ക് 1 രൂപാ കൊടുത്തു. മത്തായിയും അബ്രഹാവും കുമ്മായം കൂട്ടുന്നു. ആലാമ്പള്ളിൽ നിന്നും 4 പാട്ട കുമ്മായം കൊണ്ടുവന്നു. ഐക്കരപ്പടവിലച്ചനെ കാണാൻ പോയി. അച്ചന് 1 രൂപായും കുറെ അരിയും, ഒരു ഏത്തക്കുലയും സമ്മാനമായി കൊടുത്തു. സന്ധ്യ കഴിഞ്ഞ് മഴ നന്നായി പെയ്തു.

1924 മാർച്ച് 18 (1099 മീനം 5 ചൊവ്വ): ഇന്നേ ദിവസം രാവിലെ ഐക്കരപ്പടവിൽ അച്ചനെ കാണാൻ പോയി. ഞാൻ അവിടെ എത്തിയപ്പോൾ അച്ചന് അല്പം ശ്വാസം മാത്രമേ ഉണ്ടായിരുന്നുള്ളു. ഞാൻ പ്രാർത്ഥന കഴിഞ്ഞ് ദയറായിലേയ്ക്ക് മടങ്ങിപ്പോന്നു. ദയറായിലെത്തി അല്പം കഴിഞ്ഞപ്പോൾ അച്ചൻ മരിച്ചുപോയി എന്ന് ആൾ വന്നു പറഞ്ഞു. ഏകദേശം 10 മണി ആയിക്കാണും. വീണ്ടും 3 മണിയോടുകൂടി അച്ചന്റെ വീട്ടിലെത്തി രണ്ട് തെശ്മെശ്ത്താ കഴിച്ച് മടങ്ങിപ്പോന്നു. പാമ്പാടിക്കണ്ടം, വല്ല്യമണ്ണിൽ, വയലപ്പള്ളിൽ, വട്ടമല, മണ്ണൂക്കടുപ്പിൽ എന്നീ പട്ടക്കാരും ഉണ്ടായിരുന്നു. വല്ല്യമണ്ണിൽ അച്ചൻ പാമ്പാടിക്കണ്ടത്തിലച്ചനോടൊന്നിച്ച് അങ്ങോട്ടും, ശേഷം അച്ചന്മാർ ദയറായിലേക്കും പോന്നു. ചെറിയമഠത്തിൽ സ്കറിയാ കത്തനാർ സന്ധ്യയോടുകൂടി ഇവിടെ വന്നിട്ടുണ്ട്.

1924 മാർച്ച് 19 (1099 മീനം 6 ബുധൻ): ഇന്നേ ദിവസം അച്ചന്മാരോടൊന്നിച്ച് ഐക്കരപ്പടവിലെത്തി 2 തെശ്മെശ്ത്താ കൂടി കഴിച്ചു. അനന്തരം കുട, കുരിശ് മുതലായ പള്ളിസാധനങ്ങളോടും, ജനക്കൂട്ടത്തോടും കൂടി അച്ചന്റെ മൃതശരീരം പാമ്പാടി പള്ളിയിലേക്ക് കൊണ്ടുപോയി. വഴിക്കുവെച്ച് ചെറിയമഠത്തിൽ ചെറിയ യാക്കോബു കത്തനാരും കൂടി. പള്ളിയിൽ വച്ച് 2 തെശ്മെശ്ത്തായും ചെറിയമഠത്തിൽ സ്കറിയാ കത്തനാരുടെ പ്രസംഗവും കഴിഞ്ഞ്, അനന്തര ചടങ്ങുകളെല്ലാം നിവർത്തിച്ച് മദ്ബഹായുടെ തെക്കുവശത്ത് അച്ചന്റെ മൃതശരീരം സംസ്കരിച്ചു. അച്ചന്മാരുടെ കാപ്പി പുത്തൻപുരയ്ക്കൽ നിന്നും കൊണ്ടുവന്നിരുന്നു. എല്ലാം ഏകദേശം 1 മണിയോടുകൂടി അവസാനിച്ചു. 2 മണിക്കു േ ശ ഷ ം തോട്ടയ്ക്കാട്ടച്ചനോടൊന്നിച്ച് ഞാൻ ദയറായിലേക്ക് പോന്നു. അച്ചൻ ഉടൻതന്നെ വീട്ടിലേയ്ക്കു പോയി. കല്ലാശാരിമാർ മൂവരും വെള്ളയിടുന്നു. മദ്ബഹായുടെ മുകൾ മുഴുവനും മിനുക്കി തീർന്നു.

1924 ഏപ്രിൽ 5 (1099 മീനം 24 ശനി): ഇന്നേ ദിവസം രാവിലെ സ്കറിയാ കത്തനാർ വി. കുർബ്ബാന അണച്ചു. ശെമ്മാശനും, ഈപ്പനും, പീലിപ്പോസും ഉണ്ടായിരുന്നു. മണ്ണൂക്കടുപ്പിൽ കത്തനാർ വന്നു താമസിക്കുന്നു. മരയാശാരിമാർ കുഞ്ഞനും, മകനും, കൊച്ചുമകനും കതക് പണിയുന്നു. കല്ലാശാരിമാർ മദ്ബഹായുടെ വടക്കു വശത്തെ ഭിത്തിക്ക് മിനുക്ക് കുമ്മായം ഇടുന്നു. അവർക്ക് 3 രൂപാ 3 ചക്രം കൊടുത്തു. ആലാമ്പള്ളിൽ കൊച്ചു കൊച്ചു ചേട്ടന്റെ വീട്ടിൽ നിന്ന് 1 ചക്കയും കുറെ നാളികേരവും കൊണ്ടുവന്നു. മത്തായി കുമ്മായം കൂട്ടുന്നു.

1924 ജൂലായ് 29 (1099 കർക്കടകം 14 ചൊവ്വ): ഇന്നേ ദിവസം, ഞാൻ ആദ്യം പുത്തൻ കുർബ്ബാന ചൊല്ലിയ ദിവസം ആയിരുന്നു. മഠത്തിലാശാൻ വന്നിരുന്നു. വഴക്ക് വളരെ കുറവുണ്ടായിരുന്നു. താഴത്തങ്ങാടി തൈപ്പറമ്പിൽ തോമ്മാച്ചനും, ലൂക്കോച്ചനും, ചെറിയമഠത്തിൽ സ്കറിയാ അച്ചനും, ചെമ്പകശേരിൽ ദെസ്തോസ് ചേട്ടനും ഓരോ എഴുത്തുകൾ അയച്ചു.

### 1929

1929 ഫെബ്രുവരി 12 ചൊവ്വ: ഇന്നേദിവസം കോട്ടയത്തു നിന്നു വന്നിരുന്ന കാറേൽ പാമ്പാടിക്കണ്ടത്തിലച്ചനോടും വട്ടമല അച്ചനോടുമൊന്നിച്ച് പഴയസെമിനാരിയിൽ വന്നു. വലിയ മെത്രാച്ചനും കുറിച്ചി മെത്രാച്ചനും ബഥനി മെത്രാച്ചനും പഴയസെമിനാരിയിലുണ്ടായിരുന്നു. ഇന്നേദിവസം മുഴുവനും വളരെ സങ്കടത്തോടും വേദനയോടും കൂടിയത്രെ കഴിച്ചുകൂട്ടിയത്.

1929 ഫെബ്രുവരി 13 ബുധൻ: ഇന്നേദിവസം കൊച്ചു മെത്രച്ചൻ വി. കുർബ്ബാന ചൊല്ലി. ഇന്ന് ഇന്നലത്തേതിൽ കൂടുതൽ മനസ്സമാധാനമുണ്ട്. കണ്ടഞ്ചിറ തോമ്മാ അഞ്ചു രൂപാ വിലയുള്ളതും മനോഹരവുമായ രണ്ടു ചെരുപ്പു കൊണ്ടുവന്നു. വലിയ തിരുമനസ്സുകൊണ്ട് മെത്രാൻസ്ഥാനം ഏൽക്കുമ്പോൾ ഉപയോഗിക്കേണ്ടുന്നതിനായി ഒരു മോതിരവും ആദ്യ കാതോലിക്കാ ബാവാ ഉപയോഗിച്ചി

രുന്ന കുരിശും ഒരു ചുവന്ന കുപ്പായവും തന്നു.

1104 കുംഭം 4 (1929 ഫെബ്രുവരി 15 വെള്ളി): ഇന്നേദിവസം രാവിലെ വലിയ മെത്രാച്ചനും കൊച്ചു മെത്രാച്ചനും ബഥനി മെത്രാച്ചനും യാക്കോബു റമ്പാനും ഞാനും കൂടെ മനോരമയ്ക്കു പോയി. വലിയ മെത്രാച്ചൻ വി. കുർബ്ബാന ചൊല്ലി. കൊച്ചു മെത്രാച്ചനെ കാതോലിക്കായായി വാഴിച്ചു. അച്ചന്മാരും ജനങ്ങളും അന വധിയായിരുന്നു. എല്ലാം കഴിഞ്ഞ് ഞങ്ങൾ അഞ്ചു മണിയോടുകൂടെ പഴയസെമിനാരിക്കു പോന്നു.

1104 കുംഭം 5 (1929 ഫെബ്രുവരി 16 ശനി): ഇന്നേദിവസം രാവിലെ എല്ലാ വരും കൂടെ മനോരമയ്ക്കു പോയി. കാതോലിക്കാ ബാവാ വി. കുർബ്ബാന ചൊല്ലി. എന്നെയും യാക്കോബു റമ്പാനെയും മെത്രാന്മാരായി വാഴിയ്ക്കുകയും ചെയ്തു. വലിയ മെത്രാച്ചനും കൊച്ചു മെത്രാച്ചനും ഉണ്ടായിരുന്നു. ഇന്നല ത്തേതിലും ഇരട്ടി ആളുകളും അച്ചന്മാരും ഉണ്ടായിരുന്നു. യോഗത്തിൽവച്ച് കണ്ണോത്ര ചെറിയാൻ ഒരു മോതിരവും വാളക്കട മാത്തുക്കുട്ടി ഒരു ചെറിയ സമ്മാനവും നൽകുകയുണ്ടായി. കെങ്കേമമായ എതിരേല്പോടുകൂടെ പഴയസെമിനാരിക്കു പോന്നു. രാത്രി വെടിക്കെട്ടും ഉണ്ടായിരുന്നു.

1104 കുംഭം 10 (1929 ഫെബ്രുവരി 21 വ്യാഴം), പഴയസെമിനാരി – പാമ്പാടി: ഇന്നേദിവസം ബാവാ വി. കുർബ്ബാന ചൊല്ലി. രണ്ടു മണിയോടുകൂടി ബാവാ യോടൊന്നിച്ച് പാമ്പാടി ദയറായിലേക്കു പുറപ്പെട്ടു. കോട്ടയത്തെ യോഗ്യന്മാ രായ പലരും യാത്രയെ അനുഗമിച്ചിരുന്നു. എട്ടാം മൈലിൽ പാണമ്പടി കുട്ടി യുടെ വീട്ടിൽ കാപ്പി ഒരുക്കിയിരുന്നതിൽ സംബന്ധിച്ചു. അവിടെനിന്നും പുറ പ്പെട്ടു പാമ്പാടി, മീനടം മുതലായ കിഴക്കൻ പള്ളിക്കാരുടെ എതിരേൽപ്പു സ്ഥല മായ ഒമ്പതാം മൈലിൽനിന്ന് എതിലേൽപ്പോടെ യാത്ര പുറപ്പെട്ടു. പാമ്പാടി ഗവണ്മെന്റു സ്കൂളിന്റെ പടിക്കൽ കെട്ടിഅലങ്കരിച്ചിരുന്ന പന്തലിൽ പ്രവേശിച്ച് വൈ.എം.സി.എ. ക്കാരുടെ മംഗളപത്രം സ്വീകരിക്കുകയും അവിടെനിന്നും പുറ പ്പെട്ട് ആറുമണിയോടുകൂടി ദയറായിലെത്തി കിഴക്കൻ ഇടവകക്കാർ പ്രത്യേകം അച്ചടിച്ചു തയ്യാർ ചെയ്തിരുന്ന മംഗളപത്രം സ്വീകരിക്കുകയും ചെയ്തു. യോഗ ത്തിൽവച്ച് താഴത്തങ്ങാടി ഈ. ഐ. ലൂക്കോസ് സ്വർണ്ണ സ്ലീബാ സമ്മാന മായി നൽകുകയും ചെയ്തു. യോഗാനന്തരം പ്രാർത്ഥനയും അനന്തരം ബാവാ യുടെ ആശിർവ്വാദവും അതിനുശേഷം വെടിക്കെട്ട് മുതലായവയും കഴിഞ്ഞ് ജനം പിരിയുകയും ചെയ്തു. എട്ടാം മൈലിൽവച്ചു നടത്തിയ കാപ്പി സദ്യ യിൽവച്ച് കന്നുകുഴിയിൽ കുഞ്ഞൂഞ്ഞ് അവർകൾ ഒരു കുരിശുമാല സമ്മാനി ച്ചുവെന്നത് പ്രസ്താവ്യമാണ്.

1929 ഡിസംബർ 8: തിരുവനന്തപുരം: ഇന്നേദിവസം രാവിലെ കാതോലിക്കാ ബാവാ വി. കുർബ്ബാനയ്ക്കൊരുങ്ങി. 7 മണിയോടുകൂടി വൈസ്രോയിയും പത്നിയും അനുചരന്മാരും കുർബ്ബാന കാണുന്നതിനായി വന്നു. ഞങ്ങളാണ് കൈകൊടുത്ത് അവരെ സ്വീകരിച്ചത്. അവർ പള്ളിയിൽ പ്രവേശിച്ചു. ഉടൻതന്നെ മറ നീക്കുകയും വി. കുർബ്ബാന ആരംഭിക്കുകയും ചെയ്തു. ഞാൻ അവരുടെ അടുക്കൽ അല്പം തെക്കോട്ടുമാറി കിഴക്കുവശത്തായും അവർ ഇരുവരും പടി ഞ്ഞാറുവശത്തായും അവരോടുകൂടെ ഉണ്ടായിരുന്നവർ വടക്കുഭാഗത്ത് രണ്ടു നിരയായുമാണ് ഇരുന്നത്. എല്ലാവരും അഴിക്കകത്താണിരുന്നതെന്നുള്ളതും പ്രസ്താവ്യമാണ്. ഞാൻ ഇരിക്കുമ്പോൾ അവർ ഇരിക്കയും ഞാൻ എണീക്കു മ്പോൾ അവർ എണീക്കയും ചെയ്തു. കുർബ്ബാനയാരംഭിക്കുന്നതിനു മുമ്പ് ഇന്നത്തെ കുർബ്ബാന പതിവുപോലെയുള്ളതു മാത്രമല്ല, വൈസ്രോയിയേയും ഭാര്യയേയും സംബന്ധിച്ചുള്ള ഒരു സ്തോത്രകുർബ്ബാനയാണെന്നും മറ്റും സി. എം. തോമസ്സു ശെമ്മാശൻ ഇംഗ്ലീഷിൽ ഒരു ചെറിയ പ്രസംഗം ചെയ്തു. കുർബ്ബാ നാനന്തരം കാതോലിക്കാ ബാവാ മദ്ബഹായിൽ നിന്നും ഇറങ്ങിവന്നു. പട്ടിൽ ബയന്റുചെയ്ത ഒരു സുറിയാനി കുർബ്ബാന തക്സാ പ്രഭുവിക്കും ഒരു സുറി യാനി ആണ്ടുതക്സാ പ്രഭുവിനും സമ്മാനിക്കുകയും പ്രഭുവിനേയും മറ്റും ആശിർവ്വദിക്കുകയും ചെയ്തു. മഹാറാണി തിരുവനന്തപുരം പള്ളിക്കു കാഴ്ച വെച്ചതായ വെള്ളിക്കുരിശും വൈസ്രോയിയെ കാണിച്ചു. മുൻ ചെയ്തപ്രകാരം ഞാൻ വൈസ്രോയിയെ കാറിന്റെ അടുക്കൽ വരെ കൊണ്ടുചെല്ലുകയും കൈകൊടുത്തു യാത്ര അയയ്ക്കുകയുമുണ്ടായി. വൈസ്രോയി എല്ലാവിധ ത്തിലും സന്തോഷിച്ചാണു പോയത്.

**1947 ജനുവരി**

1122 ധനു 25 വ്യാഴാഴ്ച (1947 ജനുവരി 9) – ... ഇന്നേ ദിവസം രാവിലെ നാലര മണിക്കു പള്ളിയിൽ പോയി പ്രാർത്ഥനയും അനന്തരം വി. കുർബ്ബാ നയും ചൊല്ലി. കണ്ണാത്തുകുഴിയിൽ എളയമ്മയും കന്നുകുഴിയിൽ കുഞ്ഞൂ ഞ്ഞിന്റെ ഇളയ സഹോദരിയും മകൻ ... കുഞ്ഞിന്റെ ഭാര്യയും വന്നു. കോട്ട യിൽ നിന്നു കുറെ സാമാനങ്ങൾ കൊണ്ടുവന്നു. ഓലിക്കര കുഞ്ഞൂഞ്ഞിന്റെ രണ്ടാം മകന്റെ വിരുന്നു പ്രമാണിച്ചു ഏതാനും സാമാനങ്ങളും കൊണ്ടുവന്നു. എല്ലാവർക്കും കാപ്പി കൊടുത്തയച്ചു. കോരേച്ചന്റെ മൂത്ത മകനും അളിയനും ഭാര്യയുടെ ചേട്ടത്തിയുടെ ഭർത്താവും കോരേച്ചന്റെ അമ്മായിപ്പനും കൂടി ഈ വഴി വന്നു. ഓലിക്കര വിരുന്നിനു ശേഷം അന്നമ്മ കുറെ അരിയും മീനും മറ്റു സാധനങ്ങളും ...

1122 ധനു 26 വെള്ളി (1947 ജനുവരി 10) – ഇന്നേ ദിവസം രാവിലെ അഞ്ചു മണിക്ക് പ്രാർത്ഥനകൾ കഴിച്ചു. പ്രാർത്ഥനാനന്തരം വി. കുർബ്ബാന ചൊല്ലി. റിബേക്കായും വേറെ ഒന്നുരണ്ടു സ്ത്രീകളുമുണ്ടായിരുന്നു. കുറിയായും ശെമ്മാ ശനും ശുശ്രൂഷകരായിട്ടുണ്ടായിരുന്നു.

ഉമയാറ്റുകര പള്ളി കൂദാശയ്ക്ക് ചെല്ലണമെന്ന് കാണിച്ചയച്ചിരുന്ന എഴുത്തു കിട്ടി. ചെല്ലുന്നതിന് സാധിക്കില്ലെന്ന് പള്ളിക്കാരെ അറിയിക്കേണ്ടതിന് ബാവാ യുടെ ശെമ്മാശന്റെ പേർക്ക് മത്തായി വശം എഴുതിയയച്ചു. നാളെ ഇവിടെ വച്ചു കൂടുന്ന മാനേജിംഗ് കമ്മട്ടിക്കാരുടെ സദ്യയുടെ ആവശ്യത്തിലേക്ക് കുറെ തൈര് വാങ്ങുന്നതിന് ഓലിക്കര പോത്തച്ചനു കൊടുപ്പാൻ കുറിയായുടെയും തോമ്മായുടെയും കൈവശം കുറെ കാശ് കൊടുത്തയച്ചു. റിബേക്കാ ഇവിടെ യുണ്ട്. പുത്തൻപുരയ്ക്കൽ കത്തനാർ വന്നിരുന്നു.

**1957**

1957 മാർച്ച് 19 (കാരാപ്പുഴ പള്ളി): ഇന്നേദിവസം രാവിലെ നമസ്കാരം നട ത്തി. കൊച്ച് താമസിക്കുന്നു (യോഹന്നാൻ റമ്പാച്ചൻ). ചാമക്കാല കുഞ്ഞുകുഞ്ഞ് വന്നിരുന്നു.

ശെമ്മാശൻ ദയറായ്ക്കുപോയി. അരി മുതലായ സാധനങ്ങൾ എടുത്തു കൊടുത്തു. അവിടെ വിശേഷം ഒന്നുമില്ല എന്ന് അയാൾ വന്ന് പറഞ്ഞു. ഡോ. സന്തോഷ് പുത്രൻ (ഡോ. മാത്യൂസ് ജോർജ്) ജില്ലാ ആശുപത്രിയിൽ നിന്നു വന്നു പരിശോധിച്ചു. ക്ഷീണം കൂടുതൽ ആണ്.

നിരണത്തുകാരൻ ഒരാൾ നല്ല സ്ഥിരത ഇല്ലാതെ ഇവിടെ വന്ന് പ്രാർത്ഥിച്ച് ഇവിടെ താമസിക്കുന്നു.

*(പ്രൊഫ. കെ. എം. കുറിയാക്കോസ് എഴുതിയ ജീവചരിത്രത്തിൽ നിന്നും; പി. സി. യോഹന്നാൻ റമ്പാൻ പാമ്പാടി ദയറാ ബുള്ളറ്റിനിലും പാമ്പാടി കത്തീ ഡ്രൽ പുനർ നിർമ്മാണ സ്മരണികയിലും പ്രസിദ്ധീകരിച്ച ഡയറിക്കുറിപ്പുക ളിൽ നിന്നും ജോയ്സ് തോട്ടയ്ക്കാട് സമാഹരിച്ചത്.)*




**പരിശുദ്ധനായ പാമ്പാടി കുര്യാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാ പ്പോലീത്തായുടെ 59–ാം ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ച് തയ്യാറാ ക്കിയ 'പാമ്പാടി പുണ്യവാൻ' എന്ന ഭക്തിഗാനം ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് കെ. വി. ജോസഫ് റമ്പാന് നൽകി പാമ്പാടി ദയറായിൽ വച്ച് പ്രകാശനം ചെയ്തു. ഫാ. അനിഷ് കെ. സാം രചനയും, മനോജ് ബേബി സംഗീതവും ആലാപനവും നിർവ്വഹിച്ചിരിക്കുന്നു.**



## സിസ്റ്റർ ഫേബ അന്തരിച്ചു

അടൂർ: സെന്റ് മേരീസ് കോൺവെന്റ് അംഗമായിരുന്ന സിസ്റ്റർ ഫേബ അന്തരിച്ചു. ശവസംസ്കാരം നടത്തി.

# സുവിശേഷ ധൈര്യം (Gospel Courage)

## ഫാ. ഡോ. കെ. എം. ജോർജ്

**ഫ്രാൻസിസ് മാർപാപ്പാ വീണ്ടും അദ്ഭുതം പ്രവർത്തിച്ചിരിക്കുന്നു. ഈ കഴിഞ്ഞ വിശുദ്ധ വ്യാഴാഴ്ച റോമിലെ ഒരു ജയിലിൽ പാർപ്പിക്കപ്പെട്ടിരുന്ന 12 കുറ്റവാളികളായ സ്ത്രീകളുടെ കാലുകൾ കഴുകി മുത്തിക്കൊണ്ടാണ് അദ്ദേഹം കർത്താവായ യേശുക്രിസ്തുവിന്റെ മാതൃക പിന്തുടർന്നത്. അത്യസാധാരണമെന്നോ അത്യപൂർവമെന്നോ മാത്രമല്ല, തീർത്തും അസാധ്യമായ ഒരു സംഗതിയാണ് മാർപാപ്പാ ചെയ്തത്.**



ഫ്രാൻസിസ് മാർപാപ്പാ വീണ്ടും അദ്ഭുതം പ്രവർത്തിച്ചിരിക്കുന്നു. ഈ കഴിഞ്ഞ വിശുദ്ധ വ്യാഴാഴ്ച റോമിലെ ഒരു ജയിലിൽ പാർപ്പിക്കപ്പെട്ടിരുന്ന 12 കുറ്റവാളികളായ സ്ത്രീകളുടെ കാലുകൾ കഴുകി മുത്തിക്കൊണ്ടാണ് അദ്ദേഹം കർത്താവായ യേശുക്രിസ്തുവിന്റെ മാതൃക പിന്തുടർന്നത്. അത്യസാധാരണമെന്നോ അത്യപൂർവമെന്നോ മാത്രമല്ല, തീർത്തും അസാധ്യമായ ഒരു സംഗതിയാണ് മാർപാപ്പാ ചെയ്തത്. ക്രിസ്തീയ സഭയുടെ, പ്രത്യേകിച്ചും സ്ഥാപനവത്ക്കരിക്കപ്പെട്ട ക്രിസ്തീയ സഭയുടെ എല്ലാ കാനോനാകളെയും ലംഘിച്ചുകൊണ്ടാണ് മാർപാപ്പാ ഇതു ചെയ്തത്. തീർച്ചയായും, ഇതിന് വിമർശകർ ഉണ്ടാവും. പക്ഷേ, ആ സ്ത്രീകളുടെ കാൽ കഴുകി മുത്തി അവരുടെ മുഖത്തേക്ക് സ്നേഹവായ്പോടെ നോക്കുന്ന ആ പിതാവിന്റെ ചിത്രം മനുഷ്യമനസ്സുകളിൽ വലിയ രൂപാന്തരം ഉണ്ടാക്കും. ആ സ്ത്രീകളിൽ ചിലർ നന്ദിയോടും അതീവ സന്തോഷത്തോടുംകൂടി പുഞ്ചിരിച്ചു. ചിലർ കഠിനമായ ദുഃഖത്തോടും അതേസമയം നന്ദിയോടും കൂടി പൊട്ടിക്കരയുകയും ചെയ്തു. കണ്ണു നിറയാതെ, കണ്ണീരൊഴുക്കാതെ ആർക്കും ആ രംഗം കണ്ടിരിക്കാൻ സാധ്യമല്ല.

പരീശനായ ശീമോന്റെ ഭവനത്തിൽ കർത്താവിനെ ക്ഷണിച്ച് അവിടെ വിരുന്ന് ഒരുക്കിയപ്പോൾ ആരുമറിയാതെ അവിടെ വിലയേറിയ സുഗന്ധതൈലം കൊണ്ടുവന്ന് കർത്താവിനെ പൂശുകയും കരഞ്ഞുകൊണ്ട് യേശുവിന്റെ കാലുകൾ ചുംബിക്കുകയും ചെയ്ത പാപിനി എന്നു വിശേഷിപ്പിക്കപ്പെടുന്ന ആ സ്ത്രീയുടെ ചിത്രമാണ്, സ്വാഭാവികമായും ഈ രംഗം കാണുമ്പോൾ മനസ്സിലേക്കു വരുന്നത്. എത്രയോ അനുകമ്പയോടുകൂടി യേശു അവളോടു പെരുമാറി. പരീശനായ ശീമോൻ വിമർശനദൃഷ്ടിയോടെ നോക്കിയെങ്കിലും കർത്താവ് അവളോടു പറഞ്ഞു, നിന്റെ വിശ്വാസം വലുതാണ്. ആ സ്ത്രീ മാനസാന്തരപ്പെട്ട് പുതിയ മനുഷ്യസൃഷ്ടിയായി തിരിച്ചുപോയി. അതുപോലെ ഈ 12 തടവുകാരികളായ സ്ത്രീകൾ മാത്രമല്ല അവരോടു ബന്ധപ്പെട്ടവരും ഈ രംഗം കാണുന്നവരുമൊക്കെ മനസ്സിൽ വലിയ മാറ്റത്തോടെ മാത്രമേ ഈ രംഗം കണ്ടവസാനിപ്പിക്കാൻ സാധിക്കുകയുള്ളു.

ഇത് സ്വാഭാവികമായും അസാധ്യമാണ് എന്നു പറഞ്ഞാലും നമുക്കറിയാം, തന്നെ ഒറ്റിക്കൊടുക്കുമെന്ന് അറിഞ്ഞുകൊണ്ടുതന്നെ തന്റെ ശിഷ്യനായ യൂദായുടെ കാലും യേശു കഴുകി എന്ന് ഓർക്കണം. ഈ ലോകത്തിൽ ഇതാണ് ഒരുപക്ഷേ ഉയിർപ്പിന്റെ മഹാദിനത്തിൽ ഈസ്റ്റർ സന്ദേശമായിട്ട് ലോകത്തിന് കൊടുക്കാവുന്ന ഒരു വലിയ സംഗതി. നസ്രായനായ യേശുവിന്റെ നാമത്തിൽ അദ്ഭുതങ്ങൾ പ്രവർത്തിക്കുവാൻ സാധിക്കും. പക്ഷേ അതു ലോകപ്രകാരമുള്ള ഒരു അദ്ഭുതമല്ല, നേരെമറിച്ച് ലോകത്തെ കീഴ്മേൽ മറിക്കുന്ന ലോകത്തെ രൂപാന്തരപ്പെടുത്തുന്ന അദ്ഭുതങ്ങളാണ്. ഇത് ചെയ്യുവാൻ തീർച്ചയായും ദൈവത്തിന്റെ ആത്മാവാണ് ഫ്രാൻസിസ് മാർപാപ്പായെ പ്രേരിപ്പിച്ചത് എന്ന് നമുക്കറിയാം. നമുക്ക് ദൈവത്തിന് നന്ദി അർപ്പിക്കാം. ഫ്രാൻസിസ് മാർപാപ്പായ്ക്ക് നമോവാകം.

❑





# മലമടക്കിലെ കെടാവിളക്ക്

ഫാ. കുറിയാക്കോസ് ഒ.ഐ.സി.



**മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഥമ സന്യാസ സമൂഹമായ റാന്നി–പെരുനാട് ബഥനി ആശ്രമത്തിന്റെ ചരിത്രം ആശ്രമാംഗമായിരുന്ന ഫാ. കുറിയാക്കോസ് ഒ.ഐ.സി. രചിച്ച് പ്രശസ്ത പത്രപ്രവർത്തകനായ കെ. വി. മാമ്മൻ എഡിറ്റ് ചെയ്ത് 1994–ൽ ബഥനി ആശ്രമം പ്രസിദ്ധീകരിച്ചിരുന്നു. സമകാലിക ചരിത്രരേഖകൾ കൂട്ടിച്ചേർത്തുകൊണ്ടുള്ള ആ ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച രൂപം സത്യാന്വേഷികൾക്കായി പ്രസിദ്ധീകരിക്കുന്നു.**

## 1

## ക്രൈസ്തവ സഭയിലെ ആശ്രമപ്രസ്ഥാനം

ആദിമ ക്രൈസ്തവ സഭാ പ്രവർത്തകരിൽ ബഹുഭൂരിപക്ഷവും വിവാഹിതരായിരുന്നു എങ്കിലും ഒരു ന്യൂനപക്ഷം ദൈവരാജ്യത്തിനുവേണ്ടി തങ്ങളെത്തന്നെ സ്വയം സമർപ്പിച്ച് അവിവാഹിതജീവിതം നയിച്ചുവന്നു. യോഹന്നാൻ ശ്ലീഹാ, പൗലൂസ് ശ്ലീഹാ, പീലിപ്പോസ് ശെമ്മാശന്റെ നാലു പുത്രിമാർ മുതലായവർ ഈ ന്യൂനപക്ഷത്തിൽ പെടുന്നവരാണ്. ലൗകികകാര്യങ്ങളിൽ നിന്ന് ഒഴിഞ്ഞ് പൂർണ്ണമായും ആത്മിക പ്രവർത്തനങ്ങളിൽ കൂടുതൽ വ്യാപൃതരാകുന്നതിന് അവിവാഹിത ജീവിതം സഹായകരമായിരുന്നു. സഭ വളർന്നതോടുകൂടി അവിവാഹിതരായ വിശ്വാസികൾ ക്രമേണ വർദ്ധിച്ചു സേവനപ്രവർത്തനങ്ങളിൽ ഉത്സുകരായിത്തീർന്നു. തൽഫലമായി സഭ ഗ്രാമങ്ങളിലും നഗരങ്ങളിലും പെട്ടെന്നു വ്യാപിച്ചു. സങ്കീർണ്ണമായ നഗരജീവിതാന്തരീക്ഷം തന്റെ ആത്മീയ വളർച്ചയ്ക്ക് അനുയോജ്യമല്ലെന്നു ബോധ്യപ്പെട്ട അന്തോണിയോസ് എന്ന യുവാവ് ജന്മദേശമായ ഈജിപ്തിലെ അലക്സാണ്ട്രിയാ പട്ടണത്തിൽ നിന്നു സർവ്വതും ഉപേക്ഷിച്ച് ഏകാന്തവാസത്തിനായി സഹാറാ മരുഭൂമിയിലേക്കു പോയി. മണലാരണ്യത്തിൽ വെള്ളം സുലഭമായിട്ടുള്ള ഒരു മരുപ്പച്ചയിൽ അദ്ദേഹം ഏകാന്ത ധ്യാനനിരതനായി ജീവിച്ചു.

അന്തോണിയോസ് സ്വന്തം പട്ടണം വിട്ടുപോയതിനെപ്പറ്റി ഒരു ഐതിഹ്യം ഉണ്ട്. ഈജിപ്തിലെ പുരാതന സന്യാസാശ്രമങ്ങളും മറ്റും ഞാൻ 1975–ൽ സന്ദർശിച്ചപ്പോൾ ലഭിച്ച വിവരമാണ് താഴെ ചേർക്കുന്നത്: "ഒരു വലിയ കൃഷിക്കാരനും വസ്ത്രവ്യാപാരിയുമായിരുന്ന ഒരാളുടെ പുത്രനാണ് അന്തോണിയോസ്. പിതാവിന്റെ മരണശേഷം ഒരിക്കൽ അദ്ദേഹം വസ്ത്രശാലയിലേക്കു പോയി. ഒരു കറുത്ത തുണി മുറിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ അദ്ദേഹം പുറത്തെ തെരുവിൽ ഒരു അസാധാരണ കാഴ്ച കണ്ടു. ഇന്നു പാശ്ചാത്യനഗരങ്ങളിലെ തെരുവുകളിലും പാർക്കുകളിലും കടലോരങ്ങളിലും വിനോദസഞ്ചാര വിശ്രമകേന്ദ്രങ്ങളിലും സർവ്വസാധാരണമായി കാണാറുള്ള ഒരു കാഴ്ച. മറയില്ലാതെ പറഞ്ഞാൽ, യുവമിഥുനങ്ങളുടെ അതിരില്ലാത്ത വികാരാവേശത്തോടുകൂടിയുള്ള പരസ്യപ്രേമപ്രകടനങ്ങൾ. അന്തോണിയോസിന് ഇത് ഒട്ടും പിടിച്ചില്ല. 'എനിക്ക് ഈ കാഴ്ച കാണേണ്ട' എന്നു പറഞ്ഞുകൊണ്ട് ആ കറുത്ത തുണി അദ്ദേഹം തലയിലിട്ട് മുഖം മൂടി. അന്നുതന്നെ വ്യാപാരശാലയോടും കുടുംബാംഗങ്ങളോടും യാത്രപറഞ്ഞു മണലാരണ്യത്തിലെ ഏകാന്തജീവിതത്തെ മണവാട്ടിയായി സ്വീകരിക്കുകയാണുണ്ടായത്."

ക്രൈസ്തവ സന്യാസപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവെന്നറിയപ്പെടുന്ന അന്തോണിയോസ് അന്നു തല മൂടാൻ ഉപയോഗിച്ച കറുത്ത തുണി ലൗകിക ജീവിത വിരക്തിയുടെ ചിഹ്നമായിത്തീർന്നു. പൗരസ്ത്യ സന്യാസിമാരുടെ മസ

നപ്സായുടെ തുടക്കം ഇതാണ്. ലോകയാഥാർത്ഥ്യങ്ങളുടെ മുമ്പിൽ കണ്ണട ച്ചിരിക്കാതെ അവയെ സുധീരം നേരിട്ടു ജയിക്കുന്നതിലാണ് ക്രിസ്തീയ ജീവിത വിജയം സ്ഥിതിചെയ്യുന്നതെന്നുള്ള ചിന്താഗതിയുടെ ഫലമായിട്ടാണ് കാലാന്തരത്തിൽ, കണ്ണിനെ മറച്ചിരുന്ന കറുത്തശീല പുറകോട്ടാക്കി ധരിച്ചുവന്നത്. കാലദേശഭേദങ്ങൾ അനുസരിച്ച് അതു പിന്നീടു മാറ്റങ്ങൾക്കു വിധേയമായി. ആദ്യകാലത്തു വെറും കറുത്ത തുണിയായിരുന്നു. താമസംവിനാ അതിൽ ഒരു കുരിശും. അർമീനിയൻ-ഗ്രീക്ക്-റഷ്യൻ സന്യാസിമാരുടെ മസനപ്സമേൽ ഒരു കുരിശടയാളം മാത്രമേയുള്ളു. ഈഗുപ്തായക്കാരും സുറിയാനിക്കാരും പന്ത്രണ്ടും ഒന്നും - കർത്താവിന്റെയും ശിഷ്യന്മാരുടെയും സ്മരണയ്ക്കായി ചേർത്തു പതിമൂന്നു കുരിശുകളാക്കി.

അന്തോണിയോസിന്റെ, മരുഭൂമിയിലെ ഏകാന്തജീവിതത്തെക്കുറിച്ചുള്ള വാർത്ത ഒട്ടകയാത്രക്കാരായ കച്ചവടക്കാരിൽ നിന്നു നഗരവാസികൾ അറിയാനിടയായി. അദ്ദേഹത്തിന്റെ സന്യാസനിഷ്ഠ, ജീവിതവിശുദ്ധി എന്നിവയാൽ ആകൃഷ്ടരായി ഒട്ടധികം ശിഷ്യന്മാർ മണലാരണ്യത്തിൽ എത്തിച്ചേർന്നു. അവർ ഗുരുവിനോടൊപ്പം പ്രത്യേകം പ്രത്യേകം കുടിലുകളിൽ താമസിച്ചു. അവരവർക്കു ലഭിച്ച ആന്തരിക പ്രചോദനമനുസരിച്ചായിരുന്നു ജീവിതനിഷ്ഠകൾ. എന്നാൽ ഇങ്ങനെയുള്ള ഭിന്നജീവിതരീതികൾക്ക് ഏകദേശമായ സാമ്യവും നിഷ്ഠകളുടെ സ്വഭാവഐക്യവും പൊതുവായ ജീവിതക്രമവും മറ്റും പ്രയോഗത്തിൽ വന്നത് ആദ്യകാല പട്ടാളക്കാരനായിരുന്ന പക്കോമിയോസിന്റെ കാലം മുതലായിരുന്നു എന്നു പറയാം. കൂടാതെ അന്തോണിയോസിന്റെ സ്വന്ത സഹോദരി മേരിയുടെ നേതൃത്വത്തിൽ ഒരു സന്യാസിനി വിഭാഗവും രൂപവൽക്കരിച്ചു. സിറിയയിലുള്ള കപ്പദോക്യയിലെ മഹാ വിശുദ്ധനായ ബസേലിയോസിന്റെ കാലത്താണ് സന്യാസിമാർ 'അനുസരണവ്രതം' എടുക്കുന്ന പതിവ് ദയറാ ചരിത്രത്തിൽ ആരംഭിച്ചത്. പാശ്ചാത്യ സഭയിൽ പരിശുദ്ധനായ ബനഡിക്ട്, സന്യാസപ്രസ്ഥാനം പ്രചരിപ്പിക്കുകയും അനുസരണവ്രതത്തോടുകൂടി 'കന്യാവ്രതം', 'ദാരിദ്ര്യവ്രതം' എന്നിവ കൂട്ടിച്ചേർക്കുകയും ചെയ്തു.

ഇങ്ങനെ സന്യാസിനീ സന്യാസസമൂഹങ്ങൾ കാലക്രമത്തിൽ പുരാതനസഭകളിൽ ശക്തിപ്പെട്ടു വന്നു. പാശ്ചാത്യ-പൗരസ്ത്യ സഭകളിൽ പിൽക്കാലത്ത് മിഷനറി പ്രവർത്തനങ്ങൾക്ക് ഈ പ്രസ്ഥാനം ശക്തമായ നേതൃത്വം നൽകി.

മെസപ്പെത്തോമിയയിലെ നെസ്തോറിയൻ സഭ യാതൊരു രാഷ്ട്രീയ-സാമ്പത്തിക പ്രേരണയും കൂടാതെ സന്യാസമിഷനറിമാരെ ഉപയോഗിച്ചു കിഴക്കു ചൈന വരെ സുവിശേഷപ്രവർത്തനം നടത്തിയതായി സഭാചരിത്രം സാക്ഷിക്കുന്നു.

കുപ്രസിദ്ധനായ ടിമൂർ ലെയിൻ (Timur Lane) മാനവ സംസ്കാരശേഷിപ്പുകളെ മംഗോളിയ മുതൽ കാസ്പിയൻ കടൽ വരെ സമൂലം നശിപ്പിച്ചതാണ് നെസ്തോറിയൻ സഭയുടെ മിഷനറി പ്രവർത്തനങ്ങൾ നിലയ്ക്കാനിടയായതിന്റെ മുഖ്യ കാരണങ്ങളിൽ പ്രധാനം. പിന്നാലെ വന്ന മുസ്ലീം ആധിപത്യമാണ് മറ്റൊന്ന് (*History of Nestorian Enterprises*, by Baddgev).

മണലാരണ്യത്തിലെ സന്യാസിമാർ ഈജിപ്തിൽ നിന്ന് അമേരിക്കയിലെ മറ്റു രാജ്യങ്ങളിലേക്കും അയർലണ്ട്, ഇംഗ്ലണ്ട്, ഫ്രാൻസ്, ബൽജിയം മുതലായ യൂറോപ്യൻ രാജ്യങ്ങളിലേക്കും സന്യാസ മിഷനറി പ്രവർത്തനങ്ങൾ വ്യാപിപ്പിച്ചിരുന്നതായി തെളിവുകൾ ഉണ്ട്. യൗനായ, ഈഗുപ്തായ, അർമ്മീനിയ, സിറിയ മുതലായ സഭകളിലും സന്യാസിനീ സന്യാസ സമൂഹങ്ങൾ ശക്തി പ്രാപിച്ചിരുന്ന വസ്തുതയും ഓർക്കേണ്ടതുണ്ട്. പാശ്ചാത്യ ലത്തീൻ സഭയിലെ സന്യാസമൂഹങ്ങൾ നടത്തിയ പ്രേഷിത പ്രവർത്തനങ്ങൾ പ്രസിദ്ധമാണല്ലോ.

എന്നാൽ പുരാതന ഭാരതീയ സഭയിൽ അന്ത്യോഖ്യയിൽ നിന്നു സന്യാസിമാരും സന്യാസികളായ മെത്രാന്മാരും വന്നിരുന്നു എങ്കിലും ഈ നാട്ടുകാരുടേതായ ഒരു സന്യാസസമൂഹം സമാരംഭിക്കാനുള്ള നേതൃത്വം നൽകിയിരുന്നില്ല. നിർഭാഗ്യകരമെന്നു പറയട്ടെ, പതിനാറാം നൂറ്റാണ്ടിൽ കേരളത്തിൽ പ്രേഷിതവേല ആരംഭിച്ച പോർട്ടുഗീസ് മിഷനറിമാരും ദേശീയ സന്യാസാശ്രമപ്രസ്ഥാനത്തിനു പ്രോത്സാഹനം കൊടുത്തിരുന്നില്ല.

പതിനേഴാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ നാട്ടുകാരുടേതു മാത്രമായി 'ജാതിക്കുതലവൻ' ഗീവറുഗീസ് അർക്കദിയാക്കോന്റെ നേതൃത്വത്തിൽ ഒരു ചെറിയ സന്യാസമൂഹം ഇടപ്പള്ളിയിൽ (എറണാകുളം) സ്ഥാപിക്കപ്പെട്ടു. അന്നത്തെ പോർട്ടുഗീസ് മിഷനറിമാരും ജസ്യൂട്ട് ആർച്ച് ബിഷപ്പുമാരും ഈ പ്രസ്ഥാനത്തെ അനുകൂലിച്ചില്ലെന്നു മാത്രമല്ല എതിർക്കുകയും ഉണ്ടായി (St. Thomas Christian Revolution in 1653 by Rev. Dr. Jacob Kollaparampil, pp. 50-51). ഈ സംഘത്തിൽ 1632-ലോ 33-ലോ ഒരു നാട്ടുകത്തനാർക്ക് അംഗത്വം കൊടുത്തതിനെ ചൊല്ലി ആർച്ച്ബിഷപ്പ് ബ്രിട്ടോയും ഗീവറുഗീസ് അർക്കദിയാക്കോനും തമ്മിൽ തുറന്ന യുദ്ധം ചെയ്ത ചരിത്രവും സ്മരണീയമാണ്. തുടർന്നുവന്ന ആർച്ചുബിഷപ്പ് ഗാർഷ്യയും തോമ്മാ അർക്കദിയാക്കോനും തമ്മിലും പല കാര്യങ്ങളെപ്പറ്റി തർക്കവിതർക്കങ്ങൾ ഉണ്ടായി. തർക്കവിഷയങ്ങളിൽ ഇടപ്പള്ളി സന്യാസസമൂഹത്തോടുള്ള എതിർപ്പും ഉൾപ്പെട്ടിരുന്നു. 1645-ൽ വെറും രണ്ടു സന്യാസിമാർ മാത്രമേ ഇടപ്പള്ളിയിൽ അവശേഷിച്ചിരുന്നുള്ളു. അങ്ങനെ ആർച്ച്ബിഷപ്പ് ഗാർഷ്യയുടെ കാലത്തുതന്നെ ഈ സന്യാസസമൂഹം അന്യംനിന്നു.


പഴയ ബഥനി ആശ്രമ ചാപ്പൽ.

കൂനൻകുരിശു വിപ്ലവാനന്തരം (1653) മലങ്കരയിൽ ജസ്യൂട്ട് മിഷനറിമാരുടെ ശക്തി ക്ഷയിച്ചു തുടങ്ങി. അതുവരെ അവരുമായി മത്സരത്തിൽ കഴിഞ്ഞുവന്ന കർമ്മലീത്താ മിഷനറിമാർ മാർപാപ്പായുടെ പ്രത്യേക കല്പനപ്രകാരം മലങ്കരയിൽ ആധിപത്യം ഉറപ്പിച്ചു തുടങ്ങി. അവരുടെ നേതൃത്വത്തിലാണ് 19-ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ കോട്ടയത്തിനടുത്തുള്ള മാന്നാനത്ത് നാട്ടുകാർക്കു മാത്രമായി ഒരു കർമ്മലീത്താ സന്യാസസമൂഹം സ്ഥാപിതമായത്. ഈ സമൂഹത്തിൽ നേതൃത്വം വഹിച്ച 'ഏഴു വ്യാകുലങ്ങളെ' മാന്നാനം ആശ്രമത്തിൽ നിന്നു കർമ്മലീത്താ മിഷനറിമാരുടെ ദുഷ്പ്രേരണയാൽ പുറന്തള്ളിയ നിന്ദ്യമായ കഥ ഐ. സി. ചാക്കോയുടെ 'ലൂയിസ് പഴേപറമ്പിൽ" എന്ന ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. നാട്ടുകാർ - കറുത്തവർ - അവർ സംഘടിക്കുന്നതു വെളുത്തവർക്കു ദഹിക്കുകയില്ല. നാട്ടുകാർക്കു മെത്രാൻസ്ഥാനം കിട്ടുവാൻ സീറോ മലബാർ സഭാനേതാക്കന്മാർ എത്ര നൂറ്റാണ്ടുകൾ സമരം ചെയ്തു!

ഇന്ത്യയിൽ ആശ്രമപ്രസ്ഥാനം ആരംഭിച്ചത് സ്വാതന്ത്ര്യസമരം ശക്തിപ്പെട്ടുവന്ന ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിലായിരുന്നു. വിദ്യാഭ്യാസ പ്രചാരത്തിന്റെ അനന്തരഫലമെന്ന നിലയിൽ ആത്മബോധം ലഭിച്ച ഇന്ത്യൻ ജനത രാഷ്ട്രീയ സ്വാതന്ത്ര്യത്തോടൊപ്പം മതസ്വാതന്ത്ര്യം നേടാനും പോരാടി. ബ്രിട്ടീഷുകാർ തങ്ങളുടെ മതത്തെ ഭാരതീയരുടെ മേൽ അടിച്ചേൽപ്പിക്കാൻ ചെയ്ത യത്നത്തെ മഹാത്മാഗാന്ധിയും, രാജാറാം മോഹൻ റോയിയും, സ്വാമി വിവേകാനന്ദനും മറ്റും എതിർക്കുകയും ക്രിസ്തുമതത്തെക്കാൾ ഒട്ടും മോശമല്ല ഹിന്ദുമതമെന്ന് അവർ പ്രഖ്യാപിക്കുകയും ചെയ്തു.

ഈ പശ്ചാത്തലത്തിലാണ് ഭാരതത്തിൽ ആശ്രമപ്രസ്ഥാനം രൂപംകൊണ്ടത്. ഭാരതീയ സംസ്കാരം പുലർത്തിക്കൊണ്ട് ക്രിസ്തുവിനെ തനി ഭാരതീയ ഛായയിൽ കാണിച്ചുകൊടുക്കുന്നതിനും ദൈവരാജ്യ മൂല്യങ്ങൾ സാമൂഹിക സാമ്പത്തിക ബന്ധങ്ങളിൽ പ്രതിഫലിപ്പിക്കുന്നതിനുമുള്ള ശ്രമമാണ് ക്രിസ്തീയ ആശ്രമപ്രസ്ഥാനത്തിന്റെ ജനനത്തിൽ നാം ദർശിക്കുന്നത്.

ഫ്രാൻസിസ് സേവ്യറെ (1506-1552) പ്പോലെയുള്ള ആദ്യകാല മിഷനറിമാർ ഹിന്ദുമതത്തെ സംശയത്തോടു കൂടിയാണു വീക്ഷിച്ചത്. എങ്കിലും പിന്നീട് റോബർട്ട് ഡി നോബിലി (1577-1656) തുടങ്ങിയ ഭക്താഗ്രേസരായ കത്തോ

ലിക്കാ മിഷനറിമാർ ഭാരതീയ രീതികൾ അംഗീകരിക്കുകയും കാഷായവസ്ത്രവും കമണ്ഡലവുമായി മിഷനറി ജോലികളിൽ ഏർപ്പെടുകയും ഉണ്ടായി. ബ്രാഹ്മണരെപ്പോലെ പൂണുനൂൽ ധരിക്കുന്നതിനും അവർ അറച്ചുനിന്നില്ല. ഡിനോബിലിയുടെ അനന്തരഗാമിയായ ഫാ. ബെസ്ചിഷ്ഷി (വീര മഹാമുനി) രചിച്ച തേമ്പാവണി തമിഴ് സാഹിത്യത്തിലെ ഒരു പ്രമുഖ കൃതിയാണ്. ഹിന്ദുമതത്തിന്റെ മകുടമാണ് ക്രിസ്തുമതം എന്ന നിലപാട് ജെ. എൻ. ഫാർക്കർ ആദിയായ മിഷനറിമാർ സ്വീകരിച്ചതോടുകൂടിയാണു മിഷനറിമാരുടെ മനോഭാവത്തിൽ മാറ്റമുണ്ടായത്.

ഡോ. രവീന്ദ്രനാഥ ടാഗോർ സ്ഥാപിച്ച ശാന്തിനികേതനത്തിന്റെയും (1901) മഹാത്മാഗാന്ധി അഹമ്മദാബാദിൽ തുടങ്ങിയ സത്യഗ്രഹ ആശ്രമത്തിന്റെയും (1915) ചുവടുപിടിച്ചാണ് ഈ നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഇന്ത്യയിൽ ക്രൈസ്തവ ആശ്രമ പ്രസ്ഥാനം രൂപംകൊണ്ടത്. ഒരു ഭാരതീയ യോഗിയായി ജീവിച്ച സാധു സുന്ദർസിംഗിന്റെ ജീവിതമാതൃകയും അതിനെ സ്വാധീനിച്ചു. ഭാരതീയ രീതിയിൽ ക്രിസ്തുവിനെയും ക്രിസ്തു സന്ദേശത്തെയും അവതരിപ്പിക്കാനുള്ള സരണികൾ ആരാഞ്ഞുകൊണ്ടിരുന്നവർക്ക് ടാഗോറും ഗാന്ധിയും സുന്ദർസിംഗും ഉത്തേജനം നൽകി. ചിലർ ഇതിനെ ഒരു ഹൈന്ദവീകരണമെന്നുപോലും വിശേഷിപ്പിച്ചു.

ഇതേസമയം മിഷനറി പ്രവർത്തനം ശക്തിപ്പെടണമെങ്കിൽ ക്രിസ്തുമതം വിദേശീയ മതമാണെന്ന ധാരണ മാറ്റണമെന്നും ദേശീയത്വം അതിനുണ്ടാകണമെന്നുമുള്ള ചിന്താഗതി പൊതുവെ വളർന്നുകൊണ്ടുമിരുന്നു. ആധ്യാത്മികാന്തരീക്ഷത്തിൽ ജീവിക്കുന്നതിനും മറ്റുള്ളവരെ സേവിക്കുന്നതിനും ക്രിസ്തുവിനെ സാക്ഷിക്കുന്നതിനും ആശ്രമങ്ങൾ ആയുധമാകുമെന്നതിനാൽ ഭാരതീയ ക്രൈസ്തവരിൽ ഗണ്യമായ ഒരു വിഭാഗം ആശ്രമ പ്രസ്ഥാനത്തെ സഹർഷം സ്വാഗതം ചെയ്തു. പാശ്ചാത്യരും പൗരസ്ത്യരുമായ ക്രിസ്തുഭക്തർ വിശുദ്ധ ജീവിതത്തിലൂടെ ക്രിസ്തുവിനെ ഇന്ത്യയ്ക്കു കാണിച്ചുകൊടുക്കണമെന്ന ലക്ഷ്യത്തോടു കൂടി 1921-ൽ ആംഗ്ലിക്കൻ സഭാംഗമായ ഫാ. ജെ. സി. വിൻസ്ലോ എന്ന മിഷനറി പൂനെയിൽ ക്രിസ്തുസേവാസംഘം ആശ്രമം സ്ഥാപിച്ചു. ക്രിസ്തുപ്രേമാ സേവാസംഘം എന്ന പേരിൽ ഇതു പിൽക്കാലത്ത് അറിയപ്പെട്ടു. ഇതിന്റെ അംഗമായിരുന്ന ഫാ. ബിൻ ലാഷ് പിന്നീട് ബോംബെ ബിഷപ്പായി ഉയർത്തപ്പെട്ടു.

1921-ൽ ഡോ. ശവരിരായൻ യേശുദാസനും ഡോ. ഏണസ്റ്റ് ഫോർസ്റ്റർ പേറ്റനും ചേർന്ന് സ്ഥാപിച്ച തിരുപ്പത്തൂർ ക്രിസ്തുകുല ആശ്രമം രോഗശുശ്രൂഷയ്ക്കും ഗ്രാമീണസേവനത്തിനും സുവിശേഷഘോഷണ ത്തിനും പരമ പ്രാധാന്യം നൽകി. 1918-ലാണ് വടശ്ശേരിക്കരയ്ക്കു സമീപമുള്ള പെരുനാട് ബഥനി ആശ്രമം മലങ്കര ഓർത്തഡോക്സ് സഭ ആരംഭിച്ചത്. ബിഷപ്പ് പാക്കൻഹാം വാൽഷിന്റെ നേതൃത്വത്തിൽ കോയമ്പത്തൂർ നഗരത്തിനടുത്തുള്ള തടാകം ഗ്രാമത്തിൽ 1936-ൽ ഫാ. കെ. സി. വറുഗീസും മറ്റും ചേർന്ന് ക്രിസ്തുശിഷ്യാശ്രമം ആരംഭിച്ചു.

ഇന്ത്യൻ ജനതയുടെ വളർന്നു വന്ന ആത്മബോധത്തെ ആശ്രമം സ്ഥാപിച്ചവർ തൊട്ടുണർത്തുകയും പ്രോത്സാഹിപ്പിക്കുകയുമാണുണ്ടായത്. സ്വാതന്ത്ര്യസമരത്തിന് അവർ അനുകൂലവുമായിരുന്നു. ജനങ്ങൾ ക്രിസ്തുമതത്തിൽ ചേരുന്നതിനെ അവർ പ്രോത്സാഹിപ്പിച്ചുമില്ല. അതിനു പകരം ഹിന്ദുമതത്തിന്റെ നിവൃത്തിയും പൂർത്തീകരണവും കിരീടവുമായി ക്രിസ്തുവിനെ കണ്ടെത്തുവാൻ അവർ ജനങ്ങളെ ആഹ്വാനം ചെയ്തു. ഇന്ത്യയിലെ ആശ്രമപ്രസ്ഥാനത്തിന്റെ ആവിർഭാവം വിപ്ലവകരമായ ഒരു കാൽവയ്പു തന്നെയായിരുന്നു. ക്രൈസ്തവ സഭയ്ക്ക് അത് അതിമഹത്തായ സംഭാവനകളും കാഴ്ചവച്ചു. മനുഷ്യജാതിക്ക് ഉത്തമമായ ജീവിത മാതൃക കാണിച്ചുകൊടുക്കുകയെന്നതാണ് ആശ്രമങ്ങളുടെ മുഖ്യധർമ്മമെന്നു വേദശാസ്ത്രജ്ഞനായ ബിഷപ്പ് വെസ്റ്റ്കട്ട് എടുത്തു പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് അവിവാഹിതരുടെ മാത്രം സ്ഥാപനമായാൽ ആശ്രമപ്രസ്ഥാനം അപൂർണ്ണമായിരിക്കും. ഇതൊരു വെല്ലുവിളിയായി സ്വീകരിച്ചുകൊണ്ടാണ് മാങ്ങാനം ക്രൈസ്തവാശ്രമവും തടാകം ക്രിസ്തുശിഷ്യാശ്രമവും നിലകൊള്ളുന്നതെന്നു പ്രത്യേകം പറയേണ്ടതുണ്ട്. അവിവാഹിതർക്കു മാത്രമായുള്ള ആശ്രമങ്ങൾക്കു സമുന്നത സ്ഥാനമില്ലെന്നൊന്നും ഇവിടെ അർത്ഥമാക്കുകയും അരുത്.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം മുളന്തുരുത്തിക്കു സമീപമുള്ള വെട്ടിക്കൽ ദയറായിൽ ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാൻ (പരുമല തിരുമേനി) മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാൻ എന്നിവർ ഉൾപ്പെടെ നാല്പതോളം സന്യാ

**ആശ്രമത്തിന്റെയും അതോടനുബന്ധിച്ചുള്ള അനാഥശാലയുടെയും നടത്തിപ്പിനുവേണ്ടി ഭിക്ഷാപാത്രവുമായി നടന്ന ആ കാഷായവസ്ത്രധാരികൾ മലങ്കര നസ്രാണികളുടെ ആദ്ധ്യാത്മിക ശക്തിയുടെ നിറകുടങ്ങളായി മാറി. ആ ആത്മനിർവൃതിയുടെ അനർഘനിമിഷങ്ങളിൽ സഭാംഗങ്ങൾ ഹർഷപുളകിതരായി. അവർ കൈമെയ് മറന്നു സംഭാവനകൾ വാരിയെറിഞ്ഞു. ആശ്രമത്തിൽ അംഗങ്ങൾ അനുദിനം പെരുകി. ഒരാത്മീയ നവോത്ഥാനത്തിന്റെ ശംഖൊലി സഭയിൽ എങ്ങും മുഴങ്ങിക്കേട്ടു.**

സിമാർ 19-ാം നൂറ്റാണ്ടിന്റെ മധ്യദശകങ്ങളിൽ ഒന്നിച്ചു വസിച്ചിരുന്നു. പിൽക്കാലത്ത് മലങ്കരസഭയിൽ അന്തശ്ഛിദ്രങ്ങളും കേസും തർക്കങ്ങളും മറ്റും ഉണ്ടായതിനാൽ ആത്മീയപ്രവർത്തനങ്ങൾ നടക്കാതെ വന്നു. 20-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ മുടക്കും തുടർന്നുണ്ടായ കേസുകളും സഭയുടെ ആത്മികപുരോഗതിക്കു വിലങ്ങുതടികളായിരുന്നു. ഇതേപ്പറ്റി തികച്ചും ബോധവാനായിരുന്ന മെത്രാപ്പോലീത്താ സഭയിൽ സന്യാസിപ്രസ്ഥാനം ശക്തിപ്പെട്ടാൽ ആത്മികപുരോഗതി ഉണ്ടാകുമെന്നു കാണിച്ചുകൊടുത്ത തന്റെ ഗുരുവായ പരുമല തിരുമേനിയുടെ മാതൃക അനുകരിക്കുകയായിരുന്നു. ഈ ലക്ഷ്യം മുൻനിറുത്തി അദ്ദേഹം ചില ശിഷ്യന്മാരെ വളർത്തിയെടുക്കുകയും ചെയ്തു.

മലങ്കരസഭയുടെ വളർച്ചയ്ക്ക് സന്യാസപ്രസ്ഥാനം അനിവാര്യമാണെന്ന് ആത്മാർത്ഥമായി ആഗ്രഹിച്ച ഒരു പ്രമുഖ വ്യക്തിയായിരുന്നു പുതുപ്പള്ളി പാറേട്ട് മാത്യൂസ് കത്തനാർ (പിന്നീട് മാർ ഈവാനിയോസ്). സഭയുടെ ഒരു വലിയ കുറവ് സന്യാസിമാരുടെയും കന്യാസ്ത്രീകളുടെയും അഭാവം ആണെന്നു സഭാനേതാക്കളിൽ ചിലർക്കും തോന്നി. ഈ കുറവു പരിഹരിക്കുന്നതിനെപ്പറ്റി ആലോചിക്കാൻ ചേർന്ന യോഗങ്ങളിൽ അലക്സിയോസ് ശെമ്മാശനും സംബന്ധിച്ചിരുന്നു. പിന്നീട് ബഥനി ആശ്രമസ്ഥാപനത്തിന് ഫാ. പി. റ്റി. ഗീവറുഗീസിന്റെ വലംകൈയായി പ്രവർത്തിച്ചത് ഫാ. അലക്സിയോസായിരുന്നല്ലോ.

ബഥനി ആശ്രമ സ്ഥാപനകാലത്തെ സ്ഥിതി ഞാൻ വ്യക്തമായി ഓർക്കുന്നു. സഭയിലെ ഒരു സുപ്രധാന സംഭവമായിരുന്നു ബഥനിയുടെ ജനനം. സഭാനേതൃത്വത്തിലും അംഗങ്ങളിലും അതു നൂറുനൂറു പ്രതീക്ഷകൾ ഉണർത്തി. ഒട്ടധികം സഭാസ്നേഹികൾ ദർശനങ്ങൾ കണ്ടു. പ്രസിദ്ധമായ സെറാമ്പൂർ യൂണിവേഴ്സിറ്റി പ്രൊഫസർ സ്ഥാനം രാജിവച്ച ഫാ പി. റ്റി. ഗീവറുഗീസും ഫാ. അലക്സിയോസും സന്യാസാർത്ഥികളോടൊപ്പം 'മുണ്ടൻമലയിലെ' പുൽക്കുടിലുകളിൽ താമസം തുടങ്ങിയപ്പോൾ മലങ്കരസഭ അതിന്റെ ചരിത്രത്തിലെ ഒരു പുതിയ സുവർണ്ണ അദ്ധ്യായം രചിക്കുകയായിരുന്നു. അതൊരു ധന്യമുഹൂർത്തം തന്നെ. ദൈവത്തിന്റെ മഹത്വത്തെ സദാ വർണ്ണിക്കുന്ന ആകാശത്തോടു തൊട്ടുരുമ്മി നിൽക്കുന്ന മുണ്ടൻമലയാകുന്ന മഹാമേരുവിന്റെ തിലകക്കുറിയായി ആ പുൽമാടങ്ങൾ തിളങ്ങി. താഴ്‌വരകളെ ഇടതടവില്ലാതെ തഴുകി ഒഴുകുന്ന പമ്പയുടെ പോഷകനദിയാകുന്ന കക്കാട്ടാറ് യോർദ്ദാൻ തരംഗിണിയുടെ പരിവേഷമണിഞ്ഞിരുന്നു. അവിടത്തെ മണ്ണും മരങ്ങളും ഹിമവൽസാനുവിൽ തലചായിക്കുന്ന ഋഷികേശിലെ ഋഷിപുംഗവന്മാരുടെ പർണ്ണശാലയുടെ പശ്ചാത്തലമൊരുക്കി. സഭയുടെ ആത്മിക പ്രഭാവത്തിന്റെ വറ്റാത്ത സ്ഫടിക സരോവരവും ആത്മനിർവൃതിയുടെ നിലയ്ക്കാത്ത നിർമ്മല നീരൊഴുക്കും അവിടെ ദർശിക്കപ്പെട്ടു. അല്ല, ആർഷഭാരതത്തിന്റെ ആത്മചൈതന്യം അവിടെ തുടിച്ചുനിന്നു. മലമേൽ സ്ഥാപിക്കപ്പെട്ട ഒരു 'പട്ടണം' തന്നെ. മലങ്കരസഭാ മാതാവ് ധന്യയായി.

ആശ്രമത്തിന്റെയും അതോടനുബന്ധിച്ചുള്ള അനാഥശാലയുടെയും നടത്തിപ്പിനുവേണ്ടി ഭിക്ഷാപാത്രവുമായി നടന്ന ആ കാഷായവസ്ത്രധാരികൾ മലങ്കര നസ്രാണികളുടെ ആദ്ധ്യാത്മിക ശക്തിയുടെ നിറകുടങ്ങളായി മാറി. ആ ആത്മനിർവൃതിയുടെ അനർഘനിമിഷങ്ങളിൽ സഭാംഗങ്ങൾ ഹർഷപുളകിതരായി. അവർ കൈമെയ് മറന്നു സംഭാവനകൾ വാരിയെറിഞ്ഞു. ആശ്രമത്തിൽ അംഗങ്ങൾ അനുദിനം പെരുകി. ഒരാത്മീയ നവോത്ഥാനത്തിന്റെ ശംഖൊലി സഭയിൽ എങ്ങും മുഴങ്ങിക്കേട്ടു. ഉറങ്ങിക്കിടന്നിരുന്ന മലങ്കരസഭയിലെ കുഞ്ഞാടുകൾ ആ മന്ദ്രധ്വനി കേട്ട് ആത്മീയ അനുഭവങ്ങളുടെ പച്ചപ്പുൽമേടുകളിലേക്ക് ആനയിക്കപ്പെട്ടു. ഇതുവരെ വേണ്ടത്ര ആത്മിക ആഹാരം ഒന്നും കിട്ടാതെ കിടന്ന ആ വിശക്കുന്ന കുഞ്ഞാടുകൾ ദൈവതേജസ്സു നേടിയ ഇടയന്മാരുടെ മുഖത്തേക്കു നോക്കി. അവരുടെ വായിൽനിന്നു വന്ന വചനസുധ പാനം ചെയ്തു. കുഞ്ഞാടുകൾക്കു ജീവന്റെ അപ്പം ഭക്ഷിക്കുന്നതിനും സാധിച്ചു. അങ്ങനെ ആത്മീയതയുടെ ആ പച്ചമേച്ചിലിൽ - അതെ ബഥനിയിൽ -ചേരാൻ ഞാനും ആഗ്രഹിച്ചു.

(തുടരും)



# പുതുഞായർ

## (വി. യോഹന്നാൻ 20:19-31)

## ഫാ. ജെറിൻ ജോൺ അടൂർ

കുരിശുമരണത്തിനുശേഷം ഉയിർത്ത് തന്റെ ശിഷ്യന്മാർക്കും മറ്റു ചിലർക്കും യേശു പ്രത്യക്ഷപ്പെട്ടു എന്ന സത്യത്തെ വിശ്വസിക്കാതിരുന്ന വിശുദ്ധ തോമാ ശ്ലീഹായും, തന്റെ ശിഷ്യന്റെ അവിശ്വാസത്തെ മാറ്റുവാനായി വീണ്ടുമെത്തുന്ന യേശുവുമാണ് ഇന്നത്തെ സുവിശേഷത്തിലുള്ളത്.

വളരെ ലളിതമായ ഒരു അർത്ഥത്തിൽ, സുവിശേഷങ്ങളുടെ മുഴുവൻ ഉദ്ദേശത്തെ വ്യക്തമാക്കുന്ന ഒരു സുവിശേഷഭാഗമാണ് ഇന്നത്തേത്. യോഹന്നാൻ സുവിശേഷം എഴുതിയതിന്റെ ലക്ഷ്യവും ഇതിലൂടെ വ്യക്തമാണ്. യേശു, ക്രിസ്തുവാണെന്ന്, അതായത് രക്ഷകനായ ദൈവമാണെന്നും, ലോകത്തിന് മുഴുവനും നവജീവൻ നൽകുവാനാണ് അവൻ മനുഷ്യനായി അവതരിച്ചതെന്നും എല്ലാവർക്കും മനസ്സിലാക്കിക്കൊടുക്കുക എന്നതാണ് സുവിശേഷങ്ങളുടെ ലക്ഷ്യമെന്ന് ഇന്നത്തെ തിരുവചനത്തിൽ നമുക്ക് കാണാം.

യേശുവിന്റെ പുനരുത്ഥാനം ശിഷ്യന്മാർക്ക് ഒരു പുതിയ അനുഭവമായിരുന്നു. താൻ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽക്കുന്നതിനെക്കുറിച്ച് യേശു നിരന്തരം അവരോട് വിശദീകരിച്ചിരുന്നെങ്കിലും, അതിന്റെ അർത്ഥം മനസ്സിലാക്കാൻ അവർക്ക് കഴിഞ്ഞില്ല. ഇത് യേശുവിന്റെ ശിഷ്യന്മാർ പ്രതീക്ഷിച്ചിരുന്നതായി തോന്നുന്നില്ല, എന്നാൽ ഇപ്പോൾ അവർ തങ്ങളുടെ യജമാനന്റെ ഒരു പുതിയ അനുഭവത്തെ അഭിമുഖീകരിച്ചു. ഭയത്തിൽ നിന്ന് സന്തോഷത്തിലേക്കും ഏകാന്തതയിൽ നിന്ന് ദൗത്യത്തിലേക്കും അസാന്നിധ്യത്തിലേക്കും അവിശ്വാസത്തിലേക്കും വിശ്വാസത്തിലേക്കും കേവലമായ അസ്തിത്വത്തിലേക്കും പുതിയ ജീവിതത്തിലേക്കും നീങ്ങാൻ ഇന്നത്തെ സുവിശേഷ വിവരണം അവരെ സഹായിക്കുന്നു. യേശു ശിഷ്യന്മാരുടെമേൽ ശ്വസിക്കുകയും അവർക്ക് പരിശുദ്ധാത്മാവ് നൽകുകയും ചെയ്തതെങ്ങനെയെന്ന് അതിൽ പറയുന്നു. ആത്മാവിലൂടെ അവർ രണ്ടാമത്തെ സൃഷ്ടിയിലേക്ക് അവരെ നയിക്കുന്നു, മാമോദീസയിലൂടെ ക്രിസ്തുവിൽ വീണ്ടും ജനിക്കുവാൻ. യേശു അവർക്ക് സമാധാനവും പാപങ്ങൾ പൊറുക്കാനുള്ള ശക്തിയും നൽകുന്നു. യേശു പറയുന്ന പാപമോചനം കേവലം നിയമപരമായ പാപങ്ങളെ തുടച്ചുനീക്കലല്ല, മറിച്ച് ദൈവവുമായും പരസ്പരവുമായുള്ള ആഴത്തിലുള്ള അനുരഞ്ജനമാണ്.

### ക്രിസ്തുവിനെ കർത്താവ് എന്നും ദൈവം എന്നും പ്രഘോഷിക്കുവാൻ കഴിയണം

ഈ സുവിശേഷ ഭാഗത്തു വിശുദ്ധ യോഹന്നാൻ വ്യക്തമാക്കുന്ന പ്രധാനപ്പെട്ട ഒരു കാര്യമുണ്ട്. 'പന്ത്രണ്ടുപേരിലൊരുവനും ദിദിമോസ് എന്ന് വിളിക്കപ്പെടുന്നവനുമായ തോമസ് യേശു വന്നപ്പോൾ അവരോടുകൂടെ ഉണ്ടായിരുന്നില്ല' (വാ. 24). യേശുവിനെ പിന്തുടർന്നിരുന്നവർ, അവന്റെ കുരിശുമരണത്തിന് ശേഷം ആഴ്ചയുടെ ആദ്യദിനത്തിൽ, ഞായറാഴ്ചദിവസം വൈകുന്നേരം, ഭയത്തോടെയും, പ്രാർത്ഥനയിലും ഒരുമിച്ചിരിക്കുമ്പോഴാണ് യേശു അവരുടെയിടയിലേക്ക് കടന്നുവരുന്നത്. യേശുവിന്റെ മറ്റു ശിഷ്യന്മാരെല്ലാവരും ഒരുമിച്ചു കൂടിയിടത്ത് തോമസ് ഇല്ലായിരുന്നു. എന്നാൽ തങ്ങളുടെ കൂടെയായിരുന്നില്ല എന്ന ഒരു കാരണത്താൽ തോമസിനെ മറ്റു ശിഷ്യന്മാരാരും കുറ്റപ്പെടുത്തുന്നില്ല. മറിച്ച് തങ്ങൾക്കുണ്ടായ സന്തോഷം അവർ പങ്കുവയ്ക്കുകയാണ്. 'ഞങ്ങൾ കർത്താവിനെ കണ്ടു' (വാ. 25). എന്നാൽ മറ്റു ശിഷ്യന്മാരുടെ വാക്കുകളെ വിശ്വസിക്കുന്നതിന് പകരം തോമസിന്റെ പ്രതികരണം അവിശ്വാസത്തിന്റേതാണ്. നാം പലപ്പോഴും, "സംശയിക്കുന്ന തോമസ്" എന്ന് പറയുമ്പോഴും, വിശ്വാസമില്ലായ്മയുടെ വ്യക്തമായ ഒരു പ്രതികരണമാണ് തോമസിന്റേത്; 'അവന്റെ കൈകളിൽ ആണികളുടെ പഴുതുകൾ ഞാൻ കാണുകയും അവയിൽ എന്റെ വിരൽ ഇടുകയും, അവന്റെ പാർശ്വത്തിൽ എന്റെ കൈ വയ്ക്കുകയും ചെയ്തല്ലാതെ ഞാൻ വിശ്വസിക്കുകയില്ല' (വാ. 25).

ഒരുപാട് പേരുടെ, അതും, വിശ്വസനീയമായ രീതിയിലുള്ള നേർസാക്ഷ്യത്തിന് മുന്നിൽ അവിശ്വസിക്കുന്ന ഒരു തോമസിനെയാണ് നാം ഇവിടെ കാണുന്നത്. മാത്രവുമല്ല, വിശ്വസിക്കുന്നതിന് ഏറ്റവും ശക്തമായ ഒരു തെളിവുമാണ് അവൻ ആവശ്യപ്പെടുന്നത്. യേശു ഉത്ഥിതനെന്ന് വിശ്വസിക്കണമെങ്കിൽ, അവനെ കാണുക മാത്രമല്ല, സ്പർശിക്കുക കൂടി വേണം. അതും വെറുതെ സ്പർശിക്കുകയില്ല, അവന്റെ നിരവധിയായ മുറിവുകളിൽ സ്പർശിക്കണമെന്ന വ്യവസ്ഥയാണ് തോമസ് മുന്നോട്ട് വയ്ക്കുന്നത്. യേശുവിനോടുണ്ടായിരുന്ന സ്നേഹവും, യേശുവിന്റെ കുരിശുമരണം അവനിലേൽപ്പിച്ച ആഘാതവുമൊക്കെയാകാം ഇതുപോലുള്ള വാക്കുകൾ തോമസിനെക്കൊണ്ട് പറയിക്കുന്നത്. അതുകൊണ്ടുതന്നെയാകണം, മറ്റു ശിഷ്യന്മാരുടെ സാക്ഷ്യത്തെപ്പോലും അവൻ വിശ്വസിക്കാത്തത്. എന്നാൽ ഒറ്റയ്ക്ക് മാറിനിന്ന തോമസിന് നഷ്ടമായത് ഉത്ഥിതനായ യേശുവിന്റെ സാന്നിധ്യം നൽകുന്ന സമാധാനമാണ്.

ക്രിസ്തു തൻറെ ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട സംഭവവും, ഉത്ഥിതനിലുള്ള തോമാശ്ലീഹായുടെ സംശയ നിവാരണവുമാണ് ഇന്നത്തെ സുവിശേഷത്തിൽ ശ്രദ്ധേയമാകുന്ന മറ്റു രണ്ടു പരാമർശങ്ങൾ. ഉത്ഥിതന്റെ കാരുണ്യത്താൽ, അവിടുന്ന് കർത്താവും നാഥനുമാണെന്ന് ഏറ്റുപറയുവാനും വിശ്വസിക്കുവാനും, അവിടുത്തെ നാമത്തിന്റെ സാക്ഷിയായി ജീവിക്കുവാനും വിശുദ്ധ തോമാശ്ലീഹായെപ്പോലെ നമുക്കും സാധിക്കണം.

### ഉയരങ്ങളിലെ സമാധാനം ഭൂമിയിലേക്ക് നൽകപ്പെട്ട ധന്യ നിമിഷങ്ങൾ

യരുശലേമിലെ മേൽമുറിയിൽ ക്രിസ്തു തന്റെ ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ട സംഭവം വളരെ ശ്രദ്ധേയമാണ്. അവിടുന്ന് ആവർത്തിച്ചാവർത്തിച്ച് അവരോടു പറഞ്ഞത് "നിങ്ങൾക്കു സമാധാനം," എന്നാണ് (യോഹന്നാൻ 20: 19, 20, 21, 26). ഹെബ്രായരുടെ പരമ്പരാഗതമായ 'ശാലോം,' സമാധാനാശംസയ്ക്ക് ക്രിസ്തു ഒരു നവമാനം നല്കി. കാരണം തിന്മയുടെമേൽ അടിസ്ഥാനപരമായി അവിടുന്നു കൈവരിച്ച വിജയത്തിൻറേയും, അവിടുത്തേയ്ക്കു മാത്രം നല്കാനാവുന്നതുമായ സമാധാനത്തിന്റെ നവമായ ആശംസയായിരുന്നു അത്. തൻറെ പിതാവിനോടുള്ള സ്നേഹത്തെപ്രതി അവിടുന്നു കാൽവരിയിലെ കുരിശിൽ നടത്തിയ ആത്മസമർപ്പണത്തിൽനിന്നും ഉതിർക്കൊള്ളുന്നതാണ് ക്രിസ്തു തന്റെ ശിഷ്യന്മാർക്കായി ആശംസിച്ച സമാധാനം. ലോക രക്ഷയ്ക്കായി രക്തംചിന്തിയ വിനീതനും കരുണാർദ്രനുമായ ദിവ്യകുഞ്ഞാടാണ് ക്രിസ്തു. വചനം മാംസമായി നമ്മുടെ ഇടയിൽ വസിച്ച ദൈവിക മഹത്വം നമ്മൾ ഉത്ഥിതനിൽ ദർശിച്ചു. കൃപയും സത്യവും നിറഞ്ഞ ദൈവപുത്രൻറെ മഹത്വം ക്രിസ്തു നമുക്കായി വെളിപ്പെടുത്തിത്തന്നുവെന്നാണ് വിശുദ്ധ യോഹന്നാൻ രേഖപ്പെടുത്തിയിരിക്കുന്നത് (യോഹന്നാൻ 1:14).

കതകടച്ചിരിക്കുന്ന ഒരു മുറിയിലേക്ക് ഉത്ഥിതൻ കടന്നു വരുന്നു. ആ മുറിയിൽ നിറഞ്ഞു നിന്നിരുന്നത് ഭയമായിരുന്നു. യഹൂദരോടുള്ള ഭയം. അതിലുപരി തങ്ങളോട് തന്നെയുള്ള ഭയം. എത്ര പെട്ടെന്നാണ് അവർ തങ്ങളുടെ ഗുരുവും നാഥനുമായ യേശുവിനെ ഉപേക്ഷിക്കുകയും ഒറ്റികൊടുക്കുകയും തള്ളിപ്പറയുകയും ചെയ്തത്. നോക്കൂ, ശിഷ്യരുടെ ഭയത്തിന്റെ കാണാപ്പുറങ്ങൾക്ക് വ്യത്യസ്ത മാനങ്ങൾ ലഭിക്കുന്നു. എന്നിട്ടും യേശു അവരുടെ മദ്ധ്യേ വരികയാണ്. തന്നെ ഉപേക്ഷിക്കാൻ മാത്രം അറിയുന്നവരുടെ ഇടയിലേക്ക്. തള്ളിപറയപ്പെട്ടവൻ അത് ചെയ്തവരുടെ കരങ്ങളിലേക്ക് വീണ്ടും സ്വയം ഏൽപ്പിക്കുന്നു. അങ്ങനെ അവൻ വീണ്ടും അവരുടെ മദ്ധ്യേ നിന്നു (ഒരുവൻ മാത്രമാണ് അവിടെ ഇല്ലാത്തത്. അത് തോമസാണ്. അറിയില്ല അവൻ എവിടെ പോയെന്ന്.

അവൻ ഭയമില്ലാത്ത അന്വേഷിയാണ്. കല്ലറയിൽ ഇല്ലാതിരുന്ന തന്റെ ഗുരുവിനെ അന്വേഷിച്ചു പോയതായിരിക്കാം).

"യേശു വന്നു അവരുടെ മധ്യേ നിന്നു". ഇതാ ഇവിടെയാണ് ക്രൈസ്തവ വിശ്വാസം മുളപൊട്ടുന്നത്. ഉത്ഥിതനായ യേശു തന്റെ ശിഷ്യരുടെ മദ്ധ്യേ നിന്നു എന്ന സത്യമാണ് എന്റെയും നിന്റെയും വിശ്വാസം. അതായത് തൻറെ ശിഷ്യരുടെ മദ്ധ്യേ നിന്നവൻ ഇപ്പോഴും ഇവിടെ നിൽക്കുന്നു. ജീവിക്കുന്നു. ഓർക്കുക, വിശ്വാസം ജനിക്കുന്നത് ഒരു സാന്നിധ്യത്തിൽ നിന്നാണ്. ഒരു ഓർമ്മ പുതുക്കലിൽ നിന്നല്ല. നിന്റെ കൂടെ നിൽക്കുന്നവനെ കാണുവാനുള്ള കാഴ്ചയ്ക്ക് വേണ്ടിയാണ് ഇനി നീ പ്രാർത്ഥിക്കേണ്ടത്. ഇന്നത്തെ അവൻറെ സാന്നിധ്യത്തെ കാണാതെ അവന്റെ ഇന്നലെകളെ നീ ഓർക്കുന്നു, ധ്യാനിക്കുന്നു. കൂടെയുള്ളവനെ കാണാൻ സാധിക്കാതെ അവനെ പുറത്ത് അന്വേഷിക്കുന്നു.

ഒരു ചെറിയ അജഗണത്തിന്റെ നടുവിലേക്കാണ് അവൻ കടന്നു വന്നത്. എന്നിട്ട് അവൻ തന്നോട് ചേർത്ത് നിർത്തുവാൻ ആഗ്രഹിച്ചത് കൂട്ടത്തിൽ സംശയത്തിന്റെ കണ്ണുകൾ ഉണ്ടായിരുന്നവനേയുമാണ്. "നിൻറെ വിരൽ ഇവിടെ കൊണ്ടു വരുക, നിൻറെ കൈ നീട്ടി എന്റെ പാർശ്വത്തിൽ വയ്ക്കുക". ഇതാണ് യേശു. സംശയിക്കുന്ന ഒരുവനും ഇടർച്ച നൽകാത്തവൻ. വിശ്വസിക്കാൻ ബുദ്ധിമുട്ടുന്നവനെ അടിച്ചിരുത്തതവൻ. 'അത്രയൊക്കെ മതി' എന്ന് വിചാരിക്കാത്തവൻ. അവൻ നിന്റെ അരികിൽ ചേർന്നു നിൽക്കുന്നവനാണ്. തോമസിനെ സംബന്ധിച്ചിടത്തോളം അത് തന്നെ ധാരാളമായിരുന്നു. യേശു അവന്റെ അരികിലേക്ക് വരുന്നു. കൈ നീട്ടി അവൻറെ കരങ്ങൾ എടുക്കുന്നു. അവനെ കുറ്റപ്പെടുത്തുകയോ വിധിക്കുകയോ ചെയ്യുന്നില്ല. മറിച്ച് 'നിനക്ക് തെറ്റ് പറ്റുവാൻ സാധ്യതയില്ലല്ലോ' എന്ന ആത്മഗതം മാത്രമാണ്.

**അവിടുന്ന് കർത്താവും നാഥനുമാണെന്ന് ഏറ്റുപറയുവാനും വിശ്വസിക്കുവാനും, അവിടുത്തെ നാമത്തിന്റെ സാക്ഷിയായി ജീവിക്കുവാനും വിശുദ്ധ തോമാ ശ്ലീഹായെപ്പോലെ നമുക്കും സാധിക്കണം.**

◆




**ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഈസ്റ്റർ ആഘോഷം ദുബായ് മുഹൈസ്ന ലേബർ ക്യാമ്പിൽ നടന്നു. ഗീവർഗീസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ മുഖ്യസന്ദേശം നൽകി.**

## ഫോബ്സ് അതിസമ്പന്ന പട്ടികയിൽ ആദ്യമായി മലയാളി വനിത

### സാറാ ജോർജ് മുത്തൂറ്റിന്റെ ആസ്തി 130 കോടി ഡോളർ



ദുബായ്: ലോകത്തെ അതിസമ്പന്നരുടെ പുതിയ പട്ടിക പുറത്തിറക്കി ഫോബ്സ്. പട്ടികയിൽ ഇത്തവണ ഒരു മലയാളി വനിതയും ഇടംനേടി. മുത്തൂറ്റ് ഗ്രൂപ്പിലെ സാറാ ജോർജ് മുത്തുറ്റാണ് പട്ടികയിലെ ഏക മലയാളി വനിത. ആദ്യമായാണ് ഒരു മലയാളി വനിത ഫോബ്സ് പട്ടികയിൽ ഇടംപിടിക്കുന്നത്. പരേതനായ മലങ്കരസഭാ അൽമായ ട്രസ്റ്റി എം. ജി. മുത്തൂറ്റിന്റെ സഹധർമ്മിണിയാണ് സാറാ ജോർജ്.

ജോർജ് അലക്സാണ്ടർ മുത്തൂറ്റ്, ജോർജ് ജേക്കബ് മുത്തൂറ്റ്, ജോർജ് തോമസ് മുത്തൂറ്റ് എന്നിവരും 130 കോടി ഡോളർ വീതം ആസ്തിയുമായി ഫോബ്സ് പട്ടികയിൽ ഉണ്ട്.



**വിനിത വർക്കി കോട്ടയം എം. ജി. യൂണിവേഴ്സിറ്റിയിൽ നിന്നും കെമിസ്ട്രിയിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. നെല്ലാട് മാരിയിൽ പ്രൊഫ.എം. എം. വർക്കിയുടെയും ശ്രീല വർക്കിയുടെയും മകളാണ്. ഭർത്താവ്: മുണ്ടകോടിയിൽ സണ്ണി എം. കെ. പാമ്പാടി കെ. ജി. കോളജ് അസിസ്റ്റന്റ് പ്രൊഫസറായി പ്രവർത്തിക്കുന്നു. കുന്നക്കുരുടി സെന്റ് ജോർജ് ഇടവകാംഗമാണ്.**



**യുവജന കമ്മീഷനിൽ ഡെപ്യൂട്ടി സെക്രട്ടറിയായി ചുമതലയേറ്റ ജോസഫ് സ്കറിയാ അമ്പാട്ട്. കോട്ടയം ഭദ്രാസനത്തിലെ മീനടം വലിയപള്ളി ഇടവകാംഗമാണ്.**

## ബിജി കുര്യൻ അന്തരിച്ചു



പാമ്പാടി: പ്രശസ്ത പത്രപ്രവർത്തകൻ ബിജി കുര്യൻ (60, ചിറപ്പുറത്ത്, കൂരോപ്പട) അന്തരിച്ചു. ദേശാഭിമാനി മുൻ സ്പെഷൽ കറസ്പോണ്ടന്റ് ആയിരുന്നു. സംസ്കാരം എടക്കാട്ടുകുന്ന് സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ. ദേശാഭിമാനി തൃശൂർ, കൊച്ചി, കോട്ടയം, പത്തനംതിട്ട, തിരുവനന്തപുരം യൂണിറ്റുകളിൽ പ്രവർത്തിച്ചു. രണ്ടു തവണ കേരള പത്രപ്രവർത്തക യൂണിയൻ സംസ്ഥാന കമ്മിറ്റിയംഗമായി. കെയുഡബ്ല്യുജെ-ദേശാഭിമാനി കോ-ഓർഡിനേഷൻ സെക്രട്ടറിയായും പ്രവർത്തിച്ചു. പത്രപ്രവർത്തന മികവിനു നിരവധി പുരസ്കാരങ്ങൾ നേടിയിട്ടുണ്ട്. ജനനി വാരികയിലും മംഗളം ദിനപ്പത്രത്തിലും പ്രവർത്തിച്ചിട്ടുണ്ട്.

റിട്ട. അധ്യാപകൻ പരേതനായ കുഴിമറ്റം പാറയിൽ ചിറപ്പുറത്ത് സി. വി. കുര്യന്റെയും പിഡബ്ല്യുഡി മുൻ ജീവനക്കാരി സി. കെ. മറിയാമ്മയുടെയും മകനാണ്. ഭാര്യ: കോട്ടയം പള്ളിക്കുന്നേൽ ഷീല എലിസബത്ത്. മക്കൾ: അബു ബി. കുര്യൻ (മുംബൈ), റിബു ബി. ജോസഫ്.

# "LIFT UP THE GATES, O YOU RULERS..."

## (New Sunday, John 20:19-29)



**Fr. Sajoie Samuel**

Psalms 24: 09 says "Lift up the gates, O you rulers, And be lifted up, you everlasting doors, And the King of glory shall enter". The disciples sit behind locked doors to guard themselves from their enemies. But no door could contain Jesus from meeting His discipes. Jesus, being as considerate and caring as ever comes upto them to strengthen them. We see a shadow of John 10:07 here that teaches us that Jesus is the door who guides His sheep.

The first Sunday after Easter is called New Sunday. The seven days between Easter and New Sunday are called 'Hevoro'. Hevoro means white. In the early church, in the week of Hevoro, baptism was given to children and adults alike. The faithful were to wear white symbolizing Easter. For a week after Easter, daily prayers are recited from the Holy Qurbanakramam and not Sheema namaskarakramam. This Sunday marks the genesis of the next liturgical cycle i.e. Kymtha to Pentecost.

It is important to understand the sequence of events that unfolded on the day of Easter. Jesus appears to five people in five different circumstances. The disciples are huddled in a room fearing threat to their life. He first appears to Mary Magdalene (John 20:11-18), then to the other women (Matthew 28:9-10), then to the disciples en route to Emmaus(Luke24:13-32) to Peter (Luke 24:33-35) and then to the ten disciples (today's Evangelion portion). Let us delve deeper into the intricacies of today's Evangelion reading.

**I. JESUS IS THE DOOR THROUGH WHICH OUR ANXIETIES ARE CLEARED**

Jesus is the door through which the greatest doubter becomes the greatest believer. The resurrected Jesus does not ignore the needs of Thomas the Twin. Jesus being merciful and compassionate gives in to the request of Thomas because He saw the honesty of Thomas. Thomas was honest enough to say what he didn't see. Morever, when He saw what the apostle desired, he let's out the first faithful articulation spoken to the Resurrected Lord.

Jesus is aware of the anxieties in the mind of Thomas. He had seen his Master crucified brutally by his foes. All the disciples had been scattered. When all of a sudden the other disciples tell him, that they saw Jesus, Thomas is well within his rights to demand to see Jesus in the way his colleagues saw Him. It was his right to see His Master like his friends beheld Him. Moreover, even the other discipels didn't believe until they saw Jesus in front of them.

At the same time Jesus does raise the bar. He tells Thomas in vs 29 that blessed are those who have not seen but yet believe. Such faithful would recieve a greater reward. So we who are believing in Jesus Christ without seeing Him, our blessed and are by no means less blessed than are ancestors who have seen and conversed with the Savior.

**II. COME OUT OF YOUR COMFORT ZONES AND EMBRACE JESUS AS YOUR PEACE GIVER**

Jesus is the door, through which the faithful are given peace and tranquility. At times we might keep ourselves aloof from God, like the disciples locked themselves in the room, but the love of God embraces us. That love can be seen from time immemorial, from the time God calls out Adam and Eve when the latter were hiding away from God. Are we bogged down by the defeat and fear in our life? Jesus promises us that He is the good shepherd who is willing to lay down His life for the sheep. He has promised us that He will give us His peace, the peace that is different from that given by the world.

Today's Gospel portion starts with Jesus giving His peace not once but twice. The second one is given after a gap of eight days. On the second occasion too, the disciples are sitting behind closed doors and are afraid. But Jesus does not get angry at their lingering fears. He is not a judgmental Savior who makes us feel guilty for the iniquities we commit. Instead, like a loving shepherd, He is very patient with His flock as He is their door and leads them to eternal life.And this doesn't end here. Jesus sends the Comforter, who will always comfort the chosen ones from fear and darkness. So by virtue of the Holy Spirit, we who haven't seen Jesus physically, are by no means less blessed who lived and believed during the time of Jesus.

**III. JESUS IS THE DOOR THROUGH WHICH WE RECIEVE THE HOLY SPIRIT**

The disciple whom Jesus loved the most means to show that the disciples were new beings when Jesus breathed upon them. Jesus breathing on His disciples can be seen as a sort of recreation, like the creation that happened when God breathed on Adam in Genesis. If the first creation was for physical existence, the second creation was for spiritual rejuvenation. If the first creation was done by God the Father, then the second creation was headed by Jesus the Son.

When Jesus promises His disciples that He would be with them, till the end of times, He is promising them the presence of the Holy Spirit in their midst. The same Holy Spirit blesses us with His blessings when we partake of the divine body and blood. The Holy Spirit is of one essence with the Father and the Son, and is our Divine Comforter. Together, the Father, the Son and the Holy Spirit i.e. The Holy Trinity ensures that we are always with them, until eternity when the glory of God is completely revealed.



**ഡൽഹി ഒളിംബിക്സ് അസോസിയേഷൻ നടത്തിയ 2024 മൽസരങ്ങളിൽ കളരിപ്പയറ്റ് ചുവടുകളിലും, ഹൈകിക്ക് വിഭാഗത്തിലും വെള്ളി മെഡലുകൾ നേടിയ മേഖ എലിനാ മോനച്ചനെ ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്താ ആദരിച്ചു.**